ക്രൈസ്തവ കാഹളം
ഡിസംബർ 2014
വാല്യം. 75 ലക്കം 12

# ഇതളുകളിൽ






# പുനർജനിക്കുന്ന പൂൽക്കൂടുകൾ

സ്നേഹവീട്ടിലെ ജോഷ്വാച്ചനെ നമുക്ക് കുറേ പേർക്ക് അറിയാം. നാലാഞ്ചിറ മാർ ഈവാനിയോസ് വിദ്യാനഗറിലെ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് സ്നേഹവീടിന്റെ ഡയറക്ടറാണ്. അറുപതോളം മാനസിക രോഗികൾക്കൊപ്പമാണ് അച്ചൻ താമസിക്കുന്നത്. അച്ചൻ അവരെ ശുശ്രൂഷിക്കുന്നു. അനേകരെ ആ ശുശ്രൂഷയിലേക്ക് ക്ഷണിക്കുന്നു. ഇതിനെല്ലാം നേതൃത്വം നൽകുന്നു. രോഗികളെ പരിചരിക്കുന്നതിൽ അച്ചന് യാതൊരു മടിയുമില്ല. അവർക്ക് ഭക്ഷണം വിളമ്പി കൊടുക്കും, കുളിപ്പിക്കും, ഷേവ് ചെയ്തും മുടിവെട്ടിയും അവരെ വൃത്തിയാക്കും. ഇതിനെല്ലാം ഒപ്പംനിന്ന് സഹായിക്കുവാൻ ശുശ്രൂഷിച്ച് മടുപ്പുവരാത്ത രണ്ടുമൂന്നു സഹോദരിമാർ, ഹോളി സ്പിരിറ്റ് സമൂഹത്തിലെ അംഗങ്ങളാണവർ, പിന്നെയും ആളുകൾ ഉണ്ട്. ഹൃദയത്തിൽ ആർദ്രത കാത്തുസൂക്ഷിക്കുന്ന കുറച്ച് ആൽമായ പ്രേഷിതർ. ശുശ്രൂഷയിൽ എല്ലാവർക്കും ഉത്സാഹമാണ്. കാവടിത്തല മലങ്കര കത്തോലിക്കാ ഇടവകാംഗങ്ങൾ മാസത്തിലൊരിക്കൽ വികാരിയച്ചന്റെ നേതൃത്വത്തിൽ ഇവിടെ വരും. സ്നേഹവീട്ടിൽ അവർ ഭക്ഷണം പാകം ചെയ്ത് വിളമ്പി കൊടുക്കും. സ്നേഹവീട് മുഴുവൻ ഇവർ കഴുകി വൃത്തിയാക്കും. മറ്റൊരു മലങ്കര കത്തോലിക്കാ ഇടവക മാതൃകാപരമായ ഒരു കാര്യം ചെയ്തു. ഒരാഴ്ചത്തെ പെരുന്നാൾ തിരുകർമ്മങ്ങളിൽ ഒരു കാര്യം കൂട്ടിച്ചേർത്തു. പെരുന്നാൾ ദിവസങ്ങളിൽ എല്ലാ ദിവസവും ഉച്ചക്ക് ഇടവകാംഗങ്ങൾ സ്നേഹവീട്ടിൽ വന്ന് ഭക്ഷണം നൽകി : പെരുന്നാൾ പിരിവിലെ സിംഹഭാഗവും ഇതിനായി ചെലവഴിച്ചു.

ക്രിസ്തുമസ് പതിപ്പിലെ എഡിറ്റോറിയലിൽ എന്തിനാ ഇതൊക്കെ എഴുതുന്നതെന്ന് വായനക്കാർ ചിന്തിക്കുന്നുണ്ടാകും. പുൽക്കൂടുകൾ പുനർജനിക്കുന്ന ബത്‌ലഹേമുകൾ ഇപ്പോഴും നമ്മുടെ സഭയിലുണ്ട്. ഉണ്ണിയേശുവിനെ വീണ്ടും ലോകത്തിന് നൽകുന്ന അപ്പത്തിന്റെ ഭവനങ്ങൾ....അതിനായി ജീവിതം വ്യയം ചെയ്ത വൈദികർ, സമർപ്പിതർ, പ്രേഷിതർ.....പുൽക്കൂടുകൾ പുനർജനിക്കുന്നില്ലെങ്കിൽ ക്രിസ്തുമസ് എന്നോ ഒരിക്കൽ നടന്ന ഒരു സംഭവം മാത്രമാകും....അല്ല, അത് എന്നും നടക്കേണ്ട ഒരു യാഥാർത്ഥ്യമാണ്.

സ്നേഹത്തോടെ,

ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ
9447661943



# സമാധാനത്തിന്റെ സംഗീതം പാടുവാൻ ക്രിസ്തുമസ്

"കാരുണ്യവും വിശ്വസ്തതയും തമ്മിൽ ആശ്ലേഷിക്കും; നീതിയും സമാധാനവും തമ്മിൽ പരസ്പരം ചുംബിക്കും. ഭൂമിയിൽ വിശ്വസ്തത മുളയെടുക്കും. നീതി ആകാശത്തുനിന്നു ഭൂമിയെ കടാക്ഷിക്കും. കർത്താവ് നന്മ പ്രദാനം ചെയ്യും. നമ്മുടെ ദേശം സമൃദ്ധമായി വിളവ് നൽകും. നീതി അവിടുത്തെ മുൻപിൽ നടന്ന് അവിടുത്തേക്കു വഴിയൊരുക്കും". (സങ്കീ. 85:10-13)

ബെത്‌ലഹേമിലെ പുൽത്തൊട്ടിയിൽ കന്യകമറിയത്തിൽ നിന്നും ജാതനായ കർത്താവായ യേശുമിശിഹായിൽ സങ്കീർത്തകന്റെ ഈ വാക്കുകൾ അന്വർത്ഥമായിരിക്കുന്നു. വചനമായ ദൈവം മാംസം ധരിച്ചിരിക്കുന്നു. അനാദ്യന്ത്യനായ ദൈവം ഒരു കീറ്റുശീലയിൽ ഒരു ശിശുവായി കിടക്കുന്നു. അവൻ ഒരു കുടുംബത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. നമ്മുടെ ഹൃദയകവാടങ്ങൾ തുറക്കാതെ ഈ ദൈവം എങ്ങനെ നമ്മുടെ ഹൃദയങ്ങളിൽ പ്രവേശിക്കും. നമ്മുടെ മദ്ധ്യേ കൂടാരമടിച്ച് വസിക്കുന്ന, നമ്മോടുകൂടെ ആയിരിക്കുന്ന ഇമ്മാനുവേൽ. അവൻ നമ്മുടെ ഹൃദയങ്ങളിൽ വസിക്കണം. ദൈവം മനുഷ്യകുലത്തിനുവേണ്ടി എല്ലാം ചെയ്തിരിക്കുന്നു. മനുഷ്യന് അസാധ്യമായത് ദൈവം ചെയ്തിരിക്കുന്നു. മനുഷ്യരക്ഷയ്ക്കും നന്മക്കുമായി ദൈവം മനുഷ്യരൂപം സ്വീകരിച്ചിരിക്കുന്നു. ഈ രക്ഷാകര രഹസ്യത്തിലേക്കാണ് മനുഷ്യൻ ക്രിസ്തുമസ് എന്ന മഹാസംഭവത്തിലൂടെ ക്ഷണിക്കപ്പെട്ടിരിക്കുന്നത്.

സമാധാനവും ശാന്തിയും ഭൂമിയിൽ ഒഴുകിയ സുദിനമാണ് ക്രിസ്തുമസ്. സ്വർഗ്ഗത്തിലെ മാലാഖമാർ ആ സന്തോഷരാവിൽ പാടിയതും സമാധാനത്തിന്റെ സംഗീതമാണ്. സന്മനസ്സുള്ളവർ കുറയുമ്പോൾ ഈ സംഗീതത്തിന്റെ സ്വരം കുറയും, രക്തരൂക്ഷിത പോരാട്ടങ്ങളുടെയും, തെരുവിൽ നിലവിളികളുടെയും ശബ്ദം ഉയരുകയാണ്. സമാധാനമില്ലാതെ മനുഷ്യൻ അലയുകയാണ്. പെൺകുട്ടികളുടെയും സ്ത്രീകളുടെയും ദൈന്യതയാർന്ന മുഖം, നിസ്സഹായവസ്ഥ, നമ്മെ വല്ലാതെ വേദനിപ്പിക്കുന്നു. നൈജീരിയായിൽ തട്ടിക്കൊണ്ടുപോകപ്പെട്ട വിദ്യാർത്ഥിനികൾ. ബാല്യത്തിൽ സ്വന്തം വിശ്വാസം ഉപേക്ഷിച്ച് തോക്കിൻ കുഴലിന്റെ മുൻപിൽ ഭീകരന്മാരുടെ ഭാര്യമാരാകാൻ നിർബന്ധിക്കപ്പെടുന്ന പാവം പെൺകുട്ടികൾ. ഇറാക്കിന്റെ തെരുവുകളിൽ പുൽക്കൂട്ടിലെ ഉണ്ണിയെ ഹൃദയത്തിൽ സൂക്ഷിച്ചതിന്റെ പേരിൽ വിൽക്കപ്പെടുവാൻ വിധിക്കപ്പെട്ട നിസ്സഹായരായ സ്ത്രീകൾ. കണ്ണുനീരിന്റെ നടുവിലേക്കാണ് കർത്താവ് പിറക്കുന്നത്. സാമൂഹിക തിന്മകളിൽപ്പെട്ട് നമ്മുടെ നാട്ടിലെ കുടുംബങ്ങളും അശാന്തിയുടെ തീരങ്ങളിലാണ്. യേശുവിന്റെ ജനനം, കലുഷിതമായ ഈ കാലഘട്ടത്തിൽ നമുക്ക് പ്രത്യാശ പകരുന്നു. ഈ പ്രത്യാശ യേശുവിനല്ലാതെ മറ്റാർക്കും നൽകുവാൻ കഴിയില്ല. ലോകത്തിന്റെ രക്ഷകനാണ് യേശു. അവൻ സമാധാനത്തിന്റെ രാജാവാണ്. ദുഃഖിതർക്ക് ആശ്വാസവും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും നൽകുന്ന ക്രിസ്തുജനനം. ആ യുഗത്തിന്റെ ആരംഭമാണ് ഓരോ ക്രിസ്തുമസ് ദിനത്തിലും സംഭവിക്കുന്നത്. ക്രിസ്തുവിന്റെ സമാധാനം ഭൂമിയിൽ നിറയട്ടെ. ദൈവം മണ്ണിൽ ജാതനായപ്പോൾ സത്യവും കാരുണ്യവും നീതിയും സമാധാനവും ഭൂമിയെ സ്പർശിച്ചു. യേശുവിന്റെ ജനനം നമ്മുടെ മദ്ധ്യേ കാരുണ്യത്തിന്റെ സ്പർശനം നിലനിർത്തട്ടെ. സത്യം നമ്മെ സ്വതന്ത്രരാക്കട്ടെ. നീതി ഒരു പ്രവാഹം പോലെ ഒഴുകട്ടെ. സമാധാനം നമ്മുടെയിടയിൽ വസിക്കട്ടെ.

എല്ലാവർക്കും ക്രിസ്തുമസ് പുതുവത്സരാശംസകൾ.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്

Message

# സമർപ്പിതർ കൃപയുടെ അടയാളങ്ങൾ




കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാബാവാ
പ്രസിഡന്റ്, കെ.സി.ബി.സി.


സഭയ്ക്ക് ദൈവം നല്കിയിട്ടുള്ള വലിയ കൃപയാണ് സന്യാസം. ദൈവസേവനത്തെക്കാൾ മഹത്തരമാണ് ദൈവസമ്പാദനം എന്ന വിശ്വാസം പരിപോഷിപ്പിക്കേണ്ടത് കാലഘട്ടത്തിന്റെ അത്യാവശ്യമാണ്. സുവിശേഷ മൂല്യങ്ങൾക്കനുസരിച്ച് യേശുവിനെ അടുത്തനുകരിച്ച് അനുഗ്രഹം നേടാനും അനുഗ്രഹമായി മാറാനും വിളിക്കപ്പെട്ടവരാണ് സന്യാസികൾ. ചിന്തയിലും വാക്കിലും പ്രവൃത്തിയിലും കൂട്ടായ സാക്ഷ്യത്തിലും യേശു കർത്താവിലൂടെ ദൈവപിതാവുമായുള്ള ബന്ധം നിരന്തരം പുതുക്കുകയും അതിന്റെ അനുഗ്രഹം സഭാമക്കൾക്കും ദൈവരാജ്യത്തിലെ സകലർക്കും പങ്കുവച്ചു കൊടുക്കുകയും ആണ് സമർപ്പിതരുടെ നിയോഗം.

ഈ കൃപയുടെ ജീവിതരീതിയുടെ പരിപോഷണത്തിനായി പരിശുദ്ധ പിതാവ് ഫ്രാൻസിസ് മാർപ്പാപ്പ, സഭയുടെ ആരാധനാവർഷത്തിന് തുടക്കം കുറിക്കുന്ന ആഗമനകാലത്തിലെ ഒന്നാം ഞായർ മുതൽ ആഗോള സമർപ്പിത ദിനമായി സഭ കൊണ്ടാടുന്ന യേശുവിന്റെ ദൈവാലയസമർപ്പണ ദിനമായ ഫെബ്രുവരി രണ്ടു വരെ അതായത് **2014 നവംബർ 30 മുതൽ 2016 ഫെബ്രുവരി രണ്ടു വരെയുള്ള 14 മാസക്കാലത്തെ സമർപ്പിത വർഷമായി പ്രഖ്യാപിച്ചിരിക്കുകയാണ്.**

ദൈവത്തെ സ്വന്തമാക്കുന്നതിനുള്ള യത്നത്തിൽ സന്യാസികൾ നടത്തിയിട്ടുള്ള ശുശ്രൂഷകൾ ലോകത്തിനാകെ അനുഗ്രഹമായി മാറി. അവർ പ്രാചീനകൃതികൾ പകർത്തി സൂക്ഷിച്ചു. വിദ്യാകേന്ദ്രങ്ങളും ആതുരാലയങ്ങളും നടത്തി. തൊഴിലും കൃഷിയും പഠിപ്പിച്ചു. അടിമകളെ വീണ്ടെടുത്തു. ശാസ്ത്രീയ വളർച്ചക്ക് വഴിതുറന്നു.. അവർ എല്ലാം ചെയ്തത് പക്ഷേ ഒരു ലക്ഷ്യത്തോടെ ആയിരുന്നു. സുവിശേഷ പ്രചാരണം നടത്തുവാൻ. കാലം എത്ര കടന്നു പോയാലും സന്യാസി യേശുവിനെ അടുത്തു പിൻചെല്ലുന്നതും അവനു വേണ്ടി ജീവിക്കുന്നതും സുവിശേഷത്തിന്റെ പുരോഗതിക്കായാണ്, ദൈവരാജ്യം സ്ഥാപിക്കുവാനാണ്.

ഈ നിയോഗം ജീവിതവ്രതമാക്കിയ പത്തു ലക്ഷത്തോളം സന്യാസികൾ ഇന്ന് വിവിധ സന്യാസസമൂഹങ്ങളിലായി ആഗോള കത്തോലിക്കാ സഭയിലുണ്ട്. ഇവരിൽ ഒന്നര ലക്ഷത്തോളം വൈദികരാണ്. മൂന്നു ലക്ഷത്തോളം വരുന്ന ഇടവക വൈദികർക്കു പുറമെയുള്ളവരാണിത്. ബാക്കിയുള്ളവരിൽ ഏഴരലക്ഷത്തിലധികം സന്യാസിനിമാരുണ്ട്. പൗരോഹിത്യം സ്വീകരിക്കാത്ത 55,107 സന്യാസ സഹോദരങ്ങളുണ്ട്. 600 ഓളം സ്ഥിരം ഡീക്കന്മാരും ഉണ്ട്.

ഇവർക്കുവേണ്ടി ആഗോളദിനാചരണത്തിന് തുടക്കം കുറിച്ചത് വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പാ ആയിരുന്നു. 1997 ഫെബ്രുവരി രണ്ടിനാണ് ആദ്യത്തെ ആഗോളസമർപ്പിതദിനം കൊണ്ടാടപ്പെട്ടത്. 2013 നവംബർ 29 ന് സന്യാസ സമൂഹങ്ങളുടെ സുപ്പീരിയർ ജനറൽമാരുടെ സമ്പൂർണ്ണ സമ്മേളനത്തിൽ വച്ചാണ് ഫ്രാൻസിസ് മാർപ്പാപ്പ 2015 സമർപ്പിത വർഷമായി കൊണ്ടാടുന്നത് സംബന്ധിച്ച പ്രഖ്യാപനം നടത്തിയത്.

സാധാരണജീവിതക്രമത്തിന്റെ പരിമിതികളും പ്രതിസന്ധികളും വെല്ലുവിളികളും അതിജീവിക്കുന്നതിന് ബ്രഹ്മചര്യം, അനുസരണം, ദാരിദ്ര്യം, എന്നി വൃതങ്ങളാൽ തങ്ങളുടെ ജീവിതത്തെ സമഗ്ര സമർപ്പണമാക്കി മാറ്റുന്നതുവഴി ലോകത്തിന് സമർപ്പിത ജീവിതം സുവിശേഷത്തിന്റെ സന്തോഷം പ്രദാനം ചെയ്യുന്നു. ഈ വിളിയെക്കുറിച്ചുള്ള പ്രാർത്ഥനപൂർവമായ വിചിന്തനം, പുനർസമർപ്പണം, സഭ ഒന്നാകെ ഊ കൃപയോടു കാണിക്കുന്ന സഹകരണം, പ്രോത്സാഹനം ഇവയെല്ലാം കർമ്മനിരതമായ ഒരു കൂട്ടുത്തരവാദിത്വത്തിലേക്ക് നമ്മെ എത്തിക്കുന്നതിനാണ് ഈ സമർപ്പിത

വർഷം. കത്തോലിക്കാസഭയുടെ സമകാലിന ചരിത്രത്തിലെ പരിശുദ്ധാത്മാവിന്റെ ഏറ്റവും വലിയ ഇടപെടലായിരുന്നു രണ്ടാം വത്തിക്കാൻ സൂനഹദോസ്. സന്യാസ ജീവിതത്തെക്കുറിച്ചുള്ള പ്രമാണ രേഖയായ 'പരിപൂർണ്ണസ്നേഹം' (Perfectae Caritatis) പ്രഖ്യാപിച്ചിട്ട് അമ്പതു വർഷം പൂർത്തിയാവുകയാണ്. കഴിഞ്ഞ അമ്പതു വർഷത്തിൽ ഈ പ്രമാണ രേഖയുടെ ചൈതന്യം സ്വന്തമാക്കി ജീവിക്കുന്നതിൽ ഓരോ സന്യാസ സമൂഹത്തിനും കൈവരിക്കുവാനായ നേട്ടം, അനുഭവിച്ച തിരിച്ചടികൾ അവ നല്കുന്ന പാഠം എല്ലാം സഭ ഈ വർഷത്തിൽ പുനർ വായനക്ക് വിധേയമാക്കുന്നു. ഈ സുവിശേഷ ജീവിതത്തിലേക്ക് കടന്നു വരുന്നവരുടെ എണ്ണത്തിൽ ഉണ്ടാകുന്ന നേരിയ കുറവും. ഈ ജീവിതം ഉപേക്ഷിച്ചു പോകുന്നവരുടെ എണ്ണത്തിൽ ഉണ്ടാകുന്ന വ്യതിയാനങ്ങളും അവ നല്കുന്ന പാഠങ്ങളും സഭ പഠനവിധേയമാക്കും.

കേരളസഭയ്ക്ക് അതുല്യമായ അനുഗ്രഹങ്ങൾ പ്രദാനം ചെയ്തിട്ടുള്ള ശുശ്രൂഷയാണ് സമർപ്പിതസാക്ഷ്യം. ഇന്നും അതു തുടരുന്നു. സഭയുടെയും സമൂഹത്തിന്റെയും വിവിധ ആവശ്യങ്ങളിലും പ്രതിസന്ധികളിലും സന്യാസ സമൂഹങ്ങൾ നിർവഹിച്ചിട്ടുള്ള ശുശ്രൂഷകളും നല്കിയിട്ടുള്ള സംഭാവനകളും കേരളസഭ കൃതജ്ഞതയോടെ സ്മരിക്കുന്നു.

ഭാരതത്തിലെ അനേകം ചെറുഗ്രാമങ്ങളിലും, അവികസിത പ്രദേശങ്ങളിലും സുവിശേഷത്തിന്റെ ശോഭയും സന്തോഷവും എത്തിക്കുന്നതിന് നമ്മുടെ സമർപ്പിതർ നിർവഹിച്ചിട്ടുള്ളതും ഇന്നും സന്തോഷപൂർവം തുടരുന്നതുമായ സമർപ്പിത ശുശ്രൂഷ കേരളസഭക്ക് അനുഗ്രഹവും അഭിമാനവും പകരുന്നു. തീവ്രവാദസ്വഭാവത്തോടു കൂടിയ ചില ആളുകൾ വടക്കേ ഇന്ത്യയിലെ ഒരു മിഷൻ കേന്ദ്രത്തിൽ ആക്രമണം നടത്തി. അപ്പോൾ അവിടെ ഉണ്ടായിരുന്ന കേരളീയരായ കന്യാസ്ത്രീകൾ പ്രകടിപ്പിച്ച അനിതര സാധാരണമായ സമർപ്പണം നേരിട്ടുകാണുവാൻ എനിക്കു സാധിച്ചു. "ഞങ്ങൾ ഇവിടം വിട്ട് എങ്ങും പോകുന്നില്ല" എന്ന അവരുടെ തീരുമാനത്തിനു പിന്നിൽ ദൈവാത്മാവിന്റെ ശക്തിയല്ലാതെ മറ്റെന്താണ് ശ്രദ്ധിക്കുക.? ഇപ്രകാരം ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ അനുഭവം പറയാൻ കഴിയുന്ന പ്രാദേശിക സഭകളുടെ അനുഗ്രഹവും ആവശ്യവും മനസ്സിലാക്കി പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പാ സഭയ്ക്കാകെ സമർപ്പിതരുടെ ഒരു വർഷം പ്രഖ്യാപിച്ചിരിക്കുന്നു.

**സമർപ്പിത ജീവിതം**

സമർപ്പിത ജീവിതം സഭയുടെ ഹയരാർക്കിക്കും അത്മായർക്കും ഇടയിലുള്ള മധ്യമാർഗമല്ല.



ഇവ രണ്ടിൽ നിന്നും സാംശീകരിക്കുന്ന ഒരു ജീവിത ശൈലിയാണ്.എല്ലാ ക്രൈസ്തവരും വിശുദ്ധിയിലേക്കു വിളിക്കപ്പെട്ടിരിക്കുന്നു എന്ന സത്യം അടിവരയിട്ടു പഠിപ്പിച്ച സൂനഹദോസ് അതിന്റെ തിളങ്ങുന്ന മാതൃകയായി സന്യാസത്തെ കാണിച്ചു തരുന്നു. മാമ്മോദീസായുടെ സമർപ്പണത്തിൽ വേരൂന്നിയതും അതിന്റെ പൂർണ്ണ പ്രകാശനവുമായ

ഒരു സമർപ്പണമായിട്ടാണ് സന്യാസത്തെ കണക്കാക്കുന്നത്. ഇതിലൂടെ ഒരു വ്യക്തി സന്യാസ സമൂഹത്തിന്റെ അംഗവും സഭയുടെ ദൗത്യത്തിൽ സവിശേഷമാം വിധം പങ്കാളിയുമാകുന്നു. അതുകൊണ്ട് സമർപ്പിത ജീവിതം സഭയുടെ ഹൃദയത്തിൽ വസിക്കുന്നു. കാരണം അത് ക്രൈസ്തവ വിളിയുടെ ആന്തരിക സ്വഭാവം വ്യക്തമാക്കുന്നു.

മൂന്ന് ലക്ഷ്യങ്ങളാണ് വർഷാചരണത്തിനായി പരിശുദ്ധ പിതാവ് മുന്നോട്ടു വയ്ക്കുന്നത്. സമർപ്പണ ജീവിതം എന്ന വലിയ ദാനത്തിന് സഭ ഒന്നാകെ ദൈവത്തിന് നന്ദി പറയുന്നു. ഈ സമൂഹങ്ങളിലൂടെ സഭയും സമൂഹവും അനുഭവിക്കുന്ന നന്മകളെ ഓർത്താണ് നന്ദി പറയുന്നത്.

സമർപ്പിത ജീവിതത്തെക്കുറിച്ചുള്ള അറിവും മതിപ്പും വർദ്ധിപ്പിക്കുക എന്നതാണ് രണ്ടാമത്തെ ലക്ഷ്യം. യേശുവിന്റെ മണവാട്ടി എന്ന നിലയിലുള്ള സഭയുടെ ആന്തരികപ്രകൃതി ഏറ്റവും വാചാലമായി പ്രകാശിപ്പിക്കപ്പെടുന്നത് സന്യസ്ഥരിലാണ്. സുവിശേഷത്തോട് പൂർണ്ണമായും അനുരൂപപ്പെടുന്ന സന്യസ്തരില്ലാതെ സഭയ്ക്ക് ദൗത്യം പൂർത്തിയാക്കാനാവില്ല. ദൈവം കരുണാമയനും നല്ലവനും ആണെന്നതിന്റെ സാക്ഷ്യമായാണ് ഫ്രാൻസിസ് പാപ്പാ സന്യസ്ഥരെ കരുതുന്നത്. അവരില്ലാത്ത സഭയെക്കുറിച്ച് ചിന്തിക്കാനെ കഴിയില്ലന്ന് പാപ്പാ പറയുന്നു. സ്വയം ശൂന്യവത്ക്കരിച്ചുകൊണ്ട് ക്രിസ്തുവിനെ അനുഗമിക്കുന്നതിന്റെയും സഹോദര്യ സ്നേഹിക്കുന്നതിന്റെയും സന്തോഷം സമർപ്പിതരിൽ കാണാനാകണം.

വ്യത്യസ്ഥ സമർപ്പിത സമൂഹങ്ങൾ ഒന്നിച്ചു ചെയ്യേണ്ട ദൗത്യങ്ങൾ കണ്ടെത്തി സഹകരിക്കുന്നതിനുള്ള കവാടങ്ങൾ തുറക്കുകയാണ് മൂന്നാമത്തെ ദൗത്യം. കാലത്തിന്റെയും സ്ഥലത്തിന്റെയും ഗുണം മുൻനിർത്തി പ്രവർത്തനങ്ങൾ പുനസംവിധാനം ചെയ്യുവാൻ ഈ ദൗത്യം വെല്ലുവിളിക്കുന്നു.

സന്യാസ ജീവിതത്തിന്റെ ആരംഭംപൗരസ്ത്യ നാടുകളിലായിരുന്നു. ആശ്രമജീവിതത്തിന്റെയും സമർപ്പിത ജീവിതത്തിന്റെയും പിതാക്കന്മാരായാണ് വി. അന്തോണിയോസ് (251-356), വി.പക്കേമിയോസ്, വി. ബസേലിയോസ് എന്നിവർ അറിയപ്പെടുന്നത്. വി. ബനഡിക്ടും സ്കോളാസ്റ്റിക്കയുമാണ് പാശ്ചാത്യ സന്യാസ ശൈലിയുടെ ഉപജ്ഞാതാക്കൾ. സന്യാസ ജീവിതം സഭാ ജീവിതത്തിന്റെ ആത്മീയ ഉറവിടമായി. ക്രിസ്താനുഭവം ജീവിക്കുന്നവരുടെ മാർഗമായി. സഭയുടെ ആരാധാനാ ജീവിതത്തിന്റെ ആരംഭവും പരിപോഷണവും ഇവിടെയായി.

**സന്യാസിയെ കാണുന്നവരോട്**

ജീവിതത്തിന്റെ ഭാരങ്ങളും ഭാരപ്പെടുത്തലുകളും സമ്മർദ്ദങ്ങളും അതിജീവിക്കുവാൻ ക്ലേശിക്കുന്ന ജീവിതങ്ങളോട് സന്യാസികളുടെ 'ലോകത്തിന് ഉപരിസ്ഥമായ ഭാവം' നിരന്തരം സംവാദത്തിലാണ്. സന്യാ സി/സന്യാസിനിയെ കാണുന്നവരും സംവേദിക്കുന്നവരും സമർപ്പിതരുടെ ശുശ്രൂഷയെ തടസ്സപ്പെടുത്തുവാൻ പാടില്ലാ. സമ്പത്ത്, അധികാരം, തന്റെ സുഖം എന്ന കരുതലിനും ആവേശത്തിനും കടിഞ്ഞാണിടുവാൻ യഥാർത്ഥ സന്യാസിക്കേ കഴിയൂ. ആയതിനാൽ സന്യാസിയെ നമുക്കാവശ്യമാണ്. മരുഭൂമിക്കും വനത്തിനും ഗുഹയ്ക്കുമല്ലാ മനുഷ്യനാണ് സന്യാസിയെ ആവശ്യമെന്നത് നമുക്ക് മറക്കാതിരിക്കാം.

സമർപ്പിത സമൂഹങ്ങൾ എക്കാലത്തും സഭയിൽ പ്രവാചകദൗത്യം നിറവേറ്റി. ജീവിക്കുന്ന കാലഘട്ടത്തിൽ ദൈവഹിതം എന്തെന്ന് പറഞ്ഞു കൊടുക്കുന്നവനാണ് പ്രവാചകൻ. സഭയിലും സമൂഹത്തിലും അനുഭവിക്കുന്ന ആവശ്യങ്ങളും പ്രതീക്ഷകളും മനസിലാക്കി പ്രത്യുത്തരം കൊടുക്കുവാനാണ് സമർപ്പിത സമുഹങ്ങൾ രൂപം കൊണ്ടത്. ലോകം, ലൗകിക സുഖങ്ങൾക്കു മാത്രം പിന്നാലെ പോയപ്പോൾ അതിലെ അപകടം മനസ്സിലാക്കിച്ചുകൊണ്ട് അവർ മരുഭൂമികളിലേക്ക് നടന്നു. സഭയുടെ ചരിത്രത്തിൽ അനിവാര്യമായ വിശുദ്ധ മാതൃകകൾ ഇവിടെ വിടർന്നു. ഇന്നും സഭക്കു വേണ്ടത് ഇത്തരം ജീവിതങ്ങളാണ്. സഭയുടെ ചരിത്രത്തിൽ സമർപ്പിത സമൂഹങ്ങൾ പരിശുദ്ധാത്മ പ്രവർത്തനങ്ങളുടെ സജീവ സാക്ഷ്യമായി. ദൈവത്തോടും മനുഷ്യനോടുമുള്ള സമ്പൂർണ്ണ സ്നേഹത്താൽ നിറഞ്ഞ അവർ, സ്നേഹ സംസ്ക്കാരത്തിന്റെ പ്രായോജകരായി. സഭ ഫ്യൂഡൽ സംസ്കാരത്തിന്റെ അപചയം അനുഭവിച്ചപ്പോൾ ദൈവം വിളിച്ചുകൊണ്ടു വന്ന ഫ്രാൻസിസ് അസീസിയും, നവോത്ഥാന വെല്ലുവിളികൾക്കു മുന്നിൽ പകച്ചു നിന്നപ്പോൾ വന്ന ഇഗ്നേഷ്യസ് ലയോളയും വഴി തെറ്റുന്ന യുവാക്കളേം കണ്ട് അമ്പരന്നപ്പോൾ വന്ന ജോൺ ബോസ്ക്കോയും.. കാലംപടർത്തിയ ഇരുട്ടിൽ ദൈവം കൊളുത്തിയ ഇത്തരം പ്രകാശ കിരണങ്ങൾ സഭാ ചരിത്രത്തിൽ നിരവധിയാണ്..

**പ്രകാശമാകുക**

രണ്ടാം വത്തിക്കാൻ സുന്നഹദോസ് ആഹ്വാനം ചെയ്തതും സഭ ആവേശത്തോടെ ഏറ്റുവാങ്ങി പ്രയാണം ആരംഭിച്ചതും എന്നാൽ യാത്രക്കിടയിൽ ആവേശം ചോർന്നു പോയതുമായ സഭാ നവീകരണം സമർപ്പിതരിലും വീണ്ടും ഉണരണം. സമർപ്പിത ജീവിതത്തിന്റെ കരിസ്മാറ്റിക് മാനം തിരിച്ചെടുക്കണം. സ്ഥാപനവത്ക്കരണവും

കാര്യക്ഷമതാ നോട്ടവും പ്രൊഫഷനലിസവും അടിമപ്പെടുത്തുന്ന പ്രലോഭനങ്ങളാണ്. സ്വന്തം ശക്തിയിലും കഴിവിലും അല്ല കർത്താവിലുള്ള വിശ്വാസാശ്രയം കൊണ്ട് എല്ലാം നവീകരിക്കുവാനാകും എന്ന പ്രതീക്ഷ പലതരം അപവാദങ്ങൾ പരക്കുന്ന നാളുകളിലും സമർപ്പിതർക്കുണ്ടാവണം. ആർക്കും കവർന്നെടുക്കാൻ കഴിയാത്ത പ്രത്യാശയുടെ പ്രതീകമായി സന്യാസി മാറണം. ദൈവഹിതം പലപ്പോഴും ലോക ചൈതന്യത്തിനു നിരക്കുന്നതാവില്ല. അസാമാന്യ ധീരതയും സത്യസന്ധതയും ഉണ്ടായാലേ പിടിച്ചു നിൽക്കാനാവു. ലോകത്തിന്റെ എല്ലാ നേട്ടങ്ങളും സൗകര്യങ്ങളും ആഢംബരങ്ങളും സമർപ്പിത ജീവിതത്തിനു വേണ്ടതുണ്ടോ എന്ന ഫ്രാൻസിസ് മാർപ്പാപ്പായുടെ ചോദ്യത്തിന് ആത്മാർത്ഥമായ ഉത്തരം കണ്ടെത്തണം.. അതു ജീവിക്കണം. ആത്മപരിത്യാഗം, ഹൃദയാനുതാപം ആന്തരിക സമാധാനം തേടൽ, കുർബാന കേന്ദ്രകൃത ജീവിതം അവിരാമമായ പ്രാർത്ഥന, ദൈവവചന ധ്യാനം, ഉപവാസം, ജാഗരണം, നിശബ്ദത, പെസഹപരമായ സന്തോഷം എന്നിവ ജീവിത ശൈലിയാക്കാനായാൽ സമർപ്പിതർക്കു പ്രകാശം പരത്താനാവും.

**കുടുംബനവികരണം**

സഭാജീവിതത്തിന്റെ എല്ലാ മേഖലകളെയും പോലെ സമർപ്പിത സമൂഹങ്ങളും കുടംബത്തിലെ ആകുലതകൾ ഏറ്റുവാങ്ങുന്നു. ത്യാഗത്തിന്റെ മധുരം നുകരാതെ സുഖലോലുപമായ ഒരു സംസ്ക്കാരത്തിൽ വളരുന്ന കുട്ടിക്ക് സന്യാസത്തിന്റെ ചേരുവകൾ അസ്വാരസ്യമാവും. ഇന്ന് ദൈവവിളികൾ കുറയുന്നതിന്റെ പ്രധാനകാരണവും അതായി. കുടംബബന്ധങ്ങൾ ശിഥിലമാകുന്നു.. കുട്ടികളിൽ ഒരാളെ ദൈവശുശ്രൂഷക്കായി വിടണമെന്ന് ആഗ്രഹിക്കുന്ന മാതാപിതാക്കൾ ഇല്ലാതാവുകയാണ്. മാതാപിതാക്കൾ സുവിശേഷ മൂല്യങ്ങൾക്കനുസരിച്ച് ജീവിക്കുമ്പോഴാണ് ദൈവവിളി കുടുംബത്തിൽ പിറക്കുന്നത്. അതുകൊണ്ട് കുടംബനവീകരണവും സമർപ്പിത വർഷത്തിന്റെ ലക്ഷ്യമാണ്.

**നക്ഷത്രങ്ങൾ തെളിയട്ടെ**

ഈ സമർപ്പിത വർഷത്തിലൂടെ തിരുസഭയിലും ഭാരതസഭയിലും കേരളസഭയിലും സമർപ്പിത ചൈതന്യത്തിന്റെ പുനപ്രതിഷ്ഠ നടക്കണം. സഭയിലെ ഓരോ ആചാരവും പുനപ്രതിഷ്ഠയാണ്. വിവിധ സന്യാസ സമുഹാംഗങ്ങളുടെ സമർപ്പണത്തിലൂടെ സഭ സ്വീകരിച്ച നന്മകൾ എന്നും കൃതജ്ഞതയോടെ സ്മരിക്കപ്പെടേണ്ടതാണ്. സന്യാസ സമുഹങ്ങളെ സംബന്ധിച്ച് സമർപ്പിത വർഷാചരണം അവരുടെ സമൂഹത്തിന്റെ ആദിമ ചൈതന്യത്തിലേക്കുള്ള തിരിച്ചുപോക്കാണ്. ആണ്ടുവട്ടത്തിലെ വലിയതിരുനാൾ ദിവസം ഇസ്രായേൽ ജനം അനുഭവിച്ചതുപോലെ ഒരു മടക്കയാത്ര. 'തങ്ങളുടെ വിളിയും തെരഞ്ഞെടുപ്പും ഉറപ്പിക്കുന്നതിൽ കൂടുതൽ ഉത്സാഹം' (2 പത്രോ.1.10) പുനരാർജ്ജിക്കുന്നതിനുള്ള നാളുകൾ!

കമ്പോള സംസ്ക്കാരത്തിന്റെ അടങ്ങാത്ത വേലിയേറ്റം എല്ലാ മേഖലയിലും ദൃശ്യമാകുമ്പോൾ ദാരിദ്ര്യവൃതത്തിന്റെ കാഴ്ചയും ഉൾക്കാഴ്ചയും ശൈലിയും ഒരു സന്യാസിയിൽ നിന്നല്ലാതെ മറ്റാരിൽ നിന്ന് പ്രതീക്ഷിക്കാനാവും.

നിഷേധവും നിസംഗതയും ജീവിതശൈലിയാക്കിയ ഒരു തലമുറയുടെ നടുവിൽ ജീവിതകാലം മുഴുവനിലേക്കും പരസ്യമായി പ്രഖ്യാപിക്കുന്ന ഒരായുസിന്റെ സമർപ്പണത്തെക്കുറിച്ച് പ്രതീക്ഷയോടെയും ആശ്ചര്യത്തോടെയും നോക്കി നിൽക്കുന്ന വലിയ വിഭാഗം നമുക്കിടയിലുണ്ടെന്ന് വിസ്മരിക്കാതിരിക്കാം.

ശരീരസുഖത്തിന് എന്തും വിചാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു ജീവിത ശൈലിക്കു മധ്യേ, ബ്രഹ്മത്തിൽ ചരിക്കുന്ന അതായത് ദൈവത്തോടും മനുഷ്യനോടും ഉള്ള ബന്ധം പവിത്രമായി കാത്തു സൂക്ഷിക്കുവാൻ ശരീരത്തിന്റെ നൈമിഷിക സുഖഭാവങ്ങൾ എനിക്ക് ആവശ്യമില്ല, ദൈവകൃപയാൽ എനിക്കവയെ അതിജീവിക്കുവാൻ സാധിക്കും എന്ന് ലോകത്തോട് പറയുന്നത് അനുഗ്രഹമല്ലാതെ മറ്റെന്താണ്?

ഒരു സന്യാസി നിരന്തരം ലോകത്തോട് ചോദിക്കുന്ന ചോദ്യം സുവിശേഷത്തിലെ അവിസ്മരണിയമായ ഒരു തിരുവചനമാണ് മകനെ, മകളെ ലോകം മുഴുവൻ സ്വന്തമാക്കിയാലും ലോകത്തിന്റെ ഉടയവൻ നിനക്ക് നൽകിയിരിക്കുന്ന ആത്മാവ് നിനക്ക് നഷ്ടപ്പെട്ടാൽ എന്തു പ്രയോജനം? ഈ ആത്മാവിന് പകരം വയ്ക്കുവാൻ ലോകത്തിൽ ഒന്നും ഇല്ലെന്ന് നീ അറിയുന്നില്ലേ?






# യേശുവിന്റെ മനുഷ്യാവതാരം ലിയോൺസിലെ വിശുദ്ധ ഇറനേവൂസിന്റെ ക്രിസ്തുശാസ്ത്രദർശനത്തിൽ

**ഫാ. വർഗീസ് വള്ളിക്കാട്ട്**
**ഡെപ്യൂട്ടി സെക്രട്ടറി, കെ.സി.ബി.സി**

**ആമുഖം**

സഭയ്ക്കുള്ളിൽ അബദ്ധ സിദ്ധാന്തങ്ങൾ കൂണു പോലെ മുളച്ചുപൊന്തുകയും ക്രൈസ്തവസഭയുടെ ആദിമ നൂറ്റാണ്ടുകളിലുണ്ടായിരുന്ന പല പാഷണ്ഡതകളും പുതിയവേഷത്തിൽ പ്രത്യക്ഷപ്പെടുകയും സെക്ടുകൾ സഭാജീവിതത്തിന്റെ മുഖ്യധാരയിലേക്കുപോലും കടന്നുകയറുകയും ചെയ്യുന്ന പശ്ചാത്തലത്തിൽ, ദൈവപുത്രന്റെ മനുഷ്യാവതാരവും മനുഷ്യരക്ഷയും സഭാപിതാവായ വിശുദ്ധ ഇറനേവൂസിന്റെ വീക്ഷണത്തിലൂടെ പരിചിന്തനം ചെയ്യുന്നത് പ്രസക്തമാണെന്നു കരുതുന്നു. അപ്പസ്തോലിക പ്രബോധനങ്ങളുടെ പാരമ്പര്യത്തിൽ സഭയെ ഉറപ്പിച്ചുനിർത്തുന്നതിന് അജപാലനപരമായ ശുഷ്കാന്തിയോടെ പടപൊരുതിയ വിശുദ്ധ ഇറനേവൂസിന്റെ മാതൃക സഭയ്ക്ക് ഇന്നേറെ പ്രസക്തമാണ്. പ്രത്യേകിച്ചും, ലോകത്തിന്റെ ചിന്താഗതിയ്ക്കും താല്പര്യങ്ങൾക്കും അനുസൃതമായി സഭയിൽ മാറ്റമുണ്ടാകണമെന്ന് ഏറെപ്പേർ ചിന്തിച്ചു തുടങ്ങിയിരിക്കുന്ന ഇക്കാലത്ത്.

**ഇറനേവൂസ്: ലഘുജീവചരിത്രവും പ്രധാന കൃതികളും**

വിശുദ്ധ ഇറനേവൂസിന്റെ ജീവചരിത്രം കാര്യമായി അറിയപ്പെട്ടിട്ടില്ല. അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ കാണുന്ന വിവരങ്ങളാണ് പ്രധാനമായും ലഭിച്ചിട്ടുള്ളത്. അദ്ദേഹം ഏഷ്യാമൈനറിലെ സ്മിർണാ പ്രദേശത്തു ജനിച്ചുവെന്നും സ്മിർണയിലെ മെത്രാനായിരുന്ന പോളികാർപ്പിന്റെ ശിഷ്യനായിരുന്നുവെന്നും വിശ്വസിക്കപ്പെടുന്നു. അദ്ദേഹം ഏ. ഡി 140-ൽ ജനിക്കുകയും മൂന്നാംശതാബ്ദത്തിന്റെ ആദ്യഘട്ടത്തിൽ പരലോകപ്രാപ്തനാവുകയും ചെയ്തു.[1] യോഹന്നാൻ ശ്ലീഹായെ നേരിട്ട് അറിഞ്ഞിരുന്ന പോളിക്കാർപ്പുമായുള്ള പരിചയം ക്രൈസ്തവവിശ്വാസത്തിന്റെ ശ്ലൈഹികപാരമ്പര്യത്തെ സംബന്ധിച്ച ആധികാരികതയിൽ അദ്ദേഹത്തിന് വലിയ വിശ്വാസം നല്കി. അദ്ദേഹത്തിന്റെ വിദ്യാഭ്യാസം ഗ്രീക്കുഭാഷയിലും ഗ്രീക്കുചിന്തയിലുമായിരുന്നു. അദ്ദേഹം ഇന്ന് ഫ്രാൻസ് എന്നറിയപ്പെടുന്ന ഗാളിലെ കെൽത്തുകളുടെയിടയിൽ വേലചെയ്യുന്ന പ്രേഷിതനായിത്തീർന്നു. ആ പ്രദേശം ഇപ്പോൾ ലിയോൺസ് എന്നാണ് അറിയപ്പെടുന്നത്.[2] മാർക്കൂസ് ഔറേലിയൂസ് എന്ന റോമൻ ചക്രവർത്തി മതപീഡനം നടത്തിയപ്പോൾ ഇറനേവൂസ് ലിയോൺസ് സഭയിലെ ഒരു വൈദികനായിരുന്നു.[3] അദ്ദേഹത്തെ സഹവൈദികർ ഒരു എഴുത്തുമായി റോമിലേക്ക് അയച്ചു. എലൈവുത്തേരൂസ് മാർപാപ്പായ്ക്കു നല്കാനുള്ള ആ എഴുത്തിൽ ഫ്രീജിയാ പ്രദേശത്ത് ഉദ്ഭവിച്ച മൊന്താനിസത്തെക്കുറിച്ചുള്ള വിവരങ്ങളാണുണ്ടായിരുന്നത്. അദ്ദേഹം റോമിൽ നിന്നു തിരിച്ചുവന്നപ്പോൾ രക്സാക്ഷിയായി മരിച്ച ലിയോൺസിലെ ബിഷപ്പായിരുന്ന വിശുദ്ധ പോത്തിയൂസിന്റെ പിൻഗാമിയായി. അങ്ങനെ അദ്ദേഹം ലിയോൺസിലെ രണ്ടാമത്തെ മെത്രാനായി. ഈസ്റ്റർ 14-ാം ദിവസം ആഘോഷിച്ചിരുന്ന പൗരസ്ത്യക്രിസ്ത്യാനികൾക്കെതിരേ പുറപ്പെടുവിച്ച സഭാഭ്രഷ്ട് നീക്കം ചെയ്യാൻ അദ്ദേഹം ഏ.ഡി 190-ൽ വിക്ടർ ഒന്നാമൻ മാർപാപ്പായോട് അഭ്യർത്ഥിച്ചു. യേശുവിന്റെ പെസഹയും മരണവും ഉത്ഥാനവും ആഘോഷിക്കേണ്ട ഏറ്റവും ഉചിതമായ ദിവസം ഏതാണെന്നതിനെ സംബന്ധിച്ച് അക്കാ



ലത്ത് വിവിധാഭിപ്രായങ്ങളുണ്ടായിരുന്നു.[4] ക്രമവത്കൃതമായ ഒരു ക്രൈസ്തവചിന്ത രൂപപ്പെടുത്താൻ ആദ്യമായി പരിശ്രമിച്ച ക്രൈസ്തവദൈവശാസ്ത്രജ്ഞനും ആദിമകാലസഭാപിതാക്കന്മാരിൽ ഒരാളുമായിരുന്നു ഇറനേവൂസ്. അദ്ദേഹം രൂപപ്പെടുത്തിയ ചിന്താപദ്ധതി പില്ക്കാലത്ത് സഭയിൽ ക്രൈസ്തവ ഓർത്തഡോക്സിയായി പരിഗണിക്കപ്പെട്ടു.

വിശുദ്ധ ഇറനേവൂസിന്റെ ഏറ്റവും പ്രധാനപ്പെട്ട ഗ്രന്ഥം പാഷണ്ഡതകൾക്കെതിരേയുള്ള പ്രബന്ധമാണ് (On the Detection and Refutation of Knowledge Falsely so called). അത് ജ്ഞാനവാദത്തിനെതിരേ രചിക്കപ്പെട്ട അഞ്ചു വാല്യങ്ങളുള്ള ഒരു ഗ്രന്ഥമാണ്. ഏഷ്യയിലും ഫ്രീജിയായിലുമുള്ള വിശ്വാസികൾക്കുവേണ്ടിയാണ് അതു രചിക്കപ്പെട്ടത്.[5] സത്യത്തെക്കുറിച്ചുള്ള രഹസ്യജ്ഞാനമുണ്ടെന്ന് അവകാശപ്പെടുന്ന ജ്ഞാനവാദം അന്ന് ക്രൈസ്തവ ഓർത്തഡോക്സിയുടെ ചെലവിൽ വ്യാപിക്കുകയയിരുന്നു. വിശ്വാസത്തിന്റെ നിയമമല്ലാതെ മറ്റൊരു രഹസ്യസിദ്ധാന്തമില്ലെന്ന് അദ്ദേഹം ശക്തിയുക്തം വാദിച്ചു. ആ വിശ്വാസനിയമം പരസ്യമായി കൈമാറിയിട്ടുള്ളതും മെത്രാന്മാരുടെ തുടർച്ച വഴി ശ്ലൈഹിക പാരമ്പര്യത്താൽ ഉറപ്പാക്കിയിട്ടുള്ളതാണെന്നും അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. സഭാപിതാക്കന്മാരിൽ അദ്ദേഹമാണ് നാലു സുവിശേഷങ്ങൾ ഉൾക്കൊള്ളുന്ന ബൈബിളിന്റെ അംഗീകൃതലിസ്റ്റിന് സാക്ഷ്യംവഹിക്കുന്ന ഒന്നാമത്തെ സഭാപിതാവ്.[6] അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ സുവിശേഷങ്ങളുടെ സംഖ്യ നാലിൽ കൂടാനോ കുറയാനോ സാധ്യമല്ല.[7]

പാഷണ്ഡതകൾക്കെതിരേ (Adversus Haereses) എന്ന അദ്ദേഹത്തിന്റെ ഗ്രന്ഥത്തിലെ ഒന്നുമുതൽ നാലുവരെയുള്ള വാല്യങ്ങളിൽ (പുസ്തകങ്ങളിൽ) ജ്ഞാനവാദത്തിന്റെ സിദ്ധാന്തങ്ങളെ അപഗ്രഥിച്ച് വിമർശിച്ച് ഖണ്ഡിക്കുന്നു. ആ നാലു വാല്യങ്ങളിൽ അദ്ദേഹം ക്രിസ്തീയ സത്യത്തെ ക്രോഡീകരിക്കുകയും സഭയുടെ സന്ദേശം പ്രഘോഷിക്കുകയും ചെയ്തു. സഭയുടെ സന്ദേശം "പ്രവാചകന്മാർ പണ്ടേ അറിയിച്ചിട്ടുള്ളതും ക്രിസ്തു പൂർണതയിൽ എത്തിച്ചതും അപ്പസ്തോലന്മാർ കൈമാറിയതും അവരിൽനിന്നു സഭ സ്വീകരിച്ചിട്ടുള്ളതുമാണ്. സഭ അതിനെ ലോകത്തിലെങ്ങും സുരക്ഷിതമായി സൂക്ഷിക്കുകയും തന്റെ സന്താനങ്ങൾക്ക് നല്കുകയും ചെയ്യുന്നു"[8] എന്നിങ്ങനെ അദ്ദേഹം പ്രസ്താവിച്ചു. അഞ്ചാം വാല്യത്തിൽ അദ്ദേഹം നമ്മുടെ കർത്താവിന്റെ പ്രബോധനങ്ങളിലും ശ്ലൈഹിക ലേഖനങ്ങളിലും അടിസ്ഥാനപ്പെടുത്തി സഭയുടെ യഥാർത്ഥ വിശ്വാസത്തെ പുനരാവിഷ്കരിച്ചു. പഴയനിയമവും പുതിയ നിയമവും തമ്മിൽ ബന്ധമുണ്ടെന്ന് അദ്ദേഹം വാദിച്ചു. ബൈബിളിന്റെ അംഗീകൃതഗ്രന്ഥങ്ങളുടെ പട്ടിക നിശ്ചയിക്കുന്നതിൽ സുപ്രധാന പങ്കുവഹിക്കുകയും ചെയ്തു. അദ്ദേഹം തന്റെ മുൻഗാമികളുടെ പാരമ്പര്യം എഷ്യാമൈനർ, സിറിയ, റോമ എന്നിവിടങ്ങളിൽ നിന്നു ശേഖരിച്ചു. അവയെല്ലാം ജ്ഞാനവാദികളുടെ വീക്ഷണപരവും താത്ത്വികവുമായ പ്രബോധനങ്ങളെ ഖണ്ഡിക്കാനും ശ്ലൈഹികപ്രബോധനത്തെ ന്യായീകരിക്കാനും ഉപയോഗിച്ചു.[9] ജ്ഞാനവാദികൾ ദൈവത്തെ ദൈവം, സ്രഷ്ടാവ് എന്നിങ്ങനെ രണ്ടുപേരായി കരുതിയിരുന്നു. വിശുദ്ധ ഇറനേവൂസ് ആ അബദ്ധസിദ്ധാന്തത്തെ ഖണ്ഡിച്ചുകൊണ്ട് ദൈവം ഏകനാണെന്നു പഠിപ്പിച്ചു. ജ്ഞാനവാദികൾ ഭൗതികലോകത്തെ വെറുത്തിരുന്നു. അതു ശരിയല്ലെന്ന് അദ്ദേഹം സ്ഥാപിച്ചു. ജ്ഞാനവാദികളുടെ നിർഗമനസിദ്ധാന്തവും (emenation) ആധ്യാത്മിക പരിപൂർണതാ സിദ്ധാന്തവും(Pleroma) അദ്ദേഹം തള്ളിക്കളഞ്ഞു. ഈ ലേഖനത്തിൽ ഇറനേവൂസിന്റെ ക്രിസ്തുശാസ്ത്രത്തെക്കുറിച്ചു പ്രതിപാദിക്കാം. സൃഷ്ടി, മനുഷ്യാവതാരം, മഹത്ത്വീകരണം എന്നിവയെ സംബന്ധിച്ച അദ്ദേഹത്തിന്റെ ദൈവശാസ്ത്ര വീക്ഷണത്തിലൂടെയാണ് അത് വികാസം പ്രാപിക്കുന്നത്. 'പാഷണ്ഡതകൾക്കെതിരേ', 'ശ്ലൈഹിക പ്രബോധനം' എന്നീ അദ്ദേഹത്തിന്റെ രണ്ടു ഗ്രന്ഥങ്ങളിലും ഈ വിഷയം ചർച്ച ചെയ്തിട്ടുണ്ട്.

**പാഷണ്ഡതകൾക്കെതിരേ**

ഇറനേവൂസ് ക്രിസ്തുശാസ്ത്രപരവും ദൈവശാസ്ത്രപരവുമായ തന്റെ ആശയങ്ങൾ വികസിപ്പിച്ചത് പാഷണ്ഡികളുമായുള്ള പടപൊരുതലിലൂടെയാണ്. ജ്ഞാനവാദികളുടെ അബദ്ധപ്രബോധനങ്ങളെ തുറന്നുകാണിക്കുകയും അവയെ ഖണ്ഡി




ന്നു.[11] വലന്തീനൂസ് (c 100-160) ഒരു സുപ്രധാന അധ്യാപകനായിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ ജ്ഞാനവാദം ഏറെക്കുറേ യുക്തിപൂർവകമായ ഒരു സമ്പ്രദായമായി വികസിച്ചു. ആദിമകാലത്തെ മറ്റുള്ള സുപ്രധാന ജ്ഞാനവാദികൾ ബസിലിദെസ്, കാർപോക്രാത്തെസ്, ഏഷ്യൻ ചെരിന്തൂസ് എന്നിവരാണ്.[12] പ്ലേറ്റോയുടെ ചിന്തയും പൈത്തഗോറസിന്റെ സംഖ്യാസമ്പ്രദായവും രൂപങ്ങളും ജ്ഞാനവാദികളുടെ ചിന്തയെ പൊതുവേ സ്വാധീനിച്ചു. ഭൗതികലോകത്തുള്ള വസ്തുക്കളെല്ലാം ഉന്നത തലത്തിലുള്ള ആശയങ്ങളാൽ അഥവാ അതീന്ദ്രീത രൂപങ്ങളാൽ ക്രമപ്പെടുത്തപ്പെട്ടവയാണെന്ന് പ്ലേറ്റോ പറഞ്ഞു. ആ ചിന്ത ജ്ഞാനവാദികളെ സ്വാധീനിച്ചു. ഭൗതിക ലോകത്തിലെ വസ്തുക്കളുടെ ഘടനയെ വ്യാഖ്യനിക്കാൻ ദൈവിക രൂപങ്ങളുടെ പൂർണത അഥവാ എയോണുകൾ അത്യാവശ്യമാണെന്ന് അവർ വിചാരിച്ചു. നിത്യവും അചഞ്ചലവുമായ ആത്മീയസത്തകളായ രൂപങ്ങൾ ഉണ്ടെന്ന് പ്ലേറ്റോ സങ്കല്പിച്ചിരുന്നു. ആ സങ്കല്പം ജ്ഞാനവാദത്തിലെ പ്രപഞ്ചോത്പത്തിവിവരണത്തിൽ വ്യക്തമായി കാണാം[13] ജ്ഞാനവാദത്തെ ഖണ്ഡിക്കാനും ക്രിസ്തീയ ഓർത്തഡോക്സിയെ ന്യായീകരിക്കാനുമുള്ള പരിശ്രമത്തിൽ ഇറനേവൂസ് സവിശേഷമായ തത്ത്വചിന്താപദ്ധതിയൊന്നും സ്വീകരിച്ചിട്ടില്ല. എങ്കിലും യാഥാർത്ഥ്യത്തെ സംബന്ധിച്ച പ്ലേറ്റോയുടെ വീക്ഷണം അദ്ദേഹത്തെ സ്വാധീനിച്ചിട്ടുണ്ട്. ഇറനേവൂസ് തന്റെ ദൈവശാസ്ത്രം ക്രോഡീകരിക്കാൻ പ്ലേറ്റോയുടെ സമ്പ്രദായം വ്യക്തമായി ഉപയോഗിക്കുന്നില്ല. എന്നാലും പ്ലേറ്റോയുടെ സങ്കല്പം പാഷണ്ഡികളുടേതിനെക്കാൾ ശ്രേഷ്ഠമാണെന്ന് അദ്ദേഹം കരുതിയിരുന്നു. പാഷണ്ഡികൾ ദൈവത്തെ നീതിയുടെ ദൈവം നന്മയുടെ ദൈവം എന്നിങ്ങനെ രണ്ടായി തിരിച്ചിരുന്നു. പഴയ നിയമത്തിലെ സ്രഷ്ടാവായ ദൈവത്തെയും യേശുക്രിസ്തുവിന്റെ ദൈവത്തെയും പരിഗണിച്ചാണ് അങ്ങനെ ചെയ്തത്. "പ്ലേറ്റോ അവരെക്കാൾ കൂടുതൽ ഭക്തിയുള്ളവനായി കാണപ്പെടുന്നു. കാരണം നീതിമാനും നല്ലവനുമായ ഏകദൈവത്തെ പ്ലേറ്റോ അംഗീകരിച്ചു. ആ ദൈവത്തിന് എല്ലാവരുടെയും മേൽ അധികാരമുണ്ടെന്നും ആ ദൈവം വിധിനിർണയം നടത്തുന്നുവെന്നും പ്ലേറ്റോ അംഗീകരിച്ചു".[14] ആദിമ ജ്ഞാനവാദിദൈവശാസ്ത്രജ്ഞരിൽ ഏറ്റവും വിജയികളായിരുന്ന വലന്തീനിയൻ ജ്ഞാനവാദികൾക്കെതിരായിട്ടാണ് ഇറനേവൂസ് പ്രത്യേകമായി എഴുതിയത്.

ക്കുകയും ക്രൈസ്തവവിശ്വാസത്തെ ന്യായീകരിക്കുകയും ചെയ്യുന്ന പ്രക്രിയയിലാണ് അദ്ദേഹം തന്റെ സിദ്ധാന്തങ്ങൾ വികസിപ്പിച്ചെടുത്തത്. അങ്ങനെ ചെയ്തുകൊണ്ട് ബൈബിൾ വ്യാഖ്യാനരീതിയും ക്രൈസ്തവ ഓർത്തഡോക്സിയുടെ വ്യാഖ്യാനവും വികസിപ്പിച്ചു. ജ്ഞാനവാദികളിൽ പല സെക്ടുകളുണ്ടായിരുന്നു. അവരിൽ വലന്തീനൂസിന്റെ ശിഷ്യന്മാരുടെ ജ്ഞാനവാദം മാമൂലനുസരിച്ചുള്ളതും ഏറെക്കുറേ യുക്തിപൂർവകവുമാണെന്ന് ഇറനേവൂസ് കണ്ടു. അതുകൊണ്ട് വലന്തീനൂസിന്റെ ശിഷ്യന്മാർ എഴുതിയ ചില വ്യാഖ്യാനങ്ങൾ അദ്ദേഹം വായിച്ചു. അവ "വലന്തീനൂസ് വിഭാഗത്തിന്റെ പുഷ്പമായി" അദ്ദേഹം കണ്ടു.[10] അതിനെ തന്റെ ഖണ്ഡന വിഷയമാക്കി. ഗ്രീക്കുതത്ത്വചിന്തയുടെയും സംസ്കാരത്തിന്റെയും യഹൂദ-ക്രൈസ്തവ സാഹചര്യത്തിലാണ് ജ്ഞാനവാദമെന്ന അബദ്ധസിദ്ധാന്തമുണ്ടായതെന്നും അതിൽ അനേകം വിജാതീയസ്വാധീനങ്ങളുണ്ടെന്നും അദ്ദേഹം മനസ്സിലാക്കി. സൈമൺ മാഗൂസ്, മെനാൻഡർ, മാർസിയോൺ എന്നിവരുടെ ഐതിഹാസിക ദൈവശാസ്ത്രത്തിൽ ഇതു വ്യക്തമായി കാണാം. അതിനെ ഇറനേവൂസ് തന്റെ പ്രധാന കൃതിയായ "പാഷണ്ഡതയ്ക്കെതിരേ" എന്ന ഗ്രന്ഥസമുച്ചയത്തിൽ വിവരിക്കുന്നുണ്ട്.

ജ്ഞാനവാദികളായ ആ ക്രൈസ്തവ ദൈവശാസ്ത്രജ്ഞന്മാരുടെ പ്രബോധനങ്ങൾ സഭയെ, പ്രത്യേകിച്ച് റോമിലെ സഭയെ, രോഗാതുരമാക്കുകയായിരുന്നുവെന്ന് റോബർട്ട് എം ഗ്രാന്റ് നിരീക്ഷിക്കു

### ജ്ഞാനവാദികളുടെ ദൈവദർശനം

ഇറനേവൂസിന്റെ ദൈവശാസ്ത്രത്തിലെ കേന്ദ്രസ്ഥമായ ആശയം ദൈവത്തിലെ ഐക്യം എന്നതാണ്.

അത് ജ്ഞാനവാദികളുടെ സങ്കല്പംപോലെയല്ല. ദൈവത്തിന്റെ കേവല സർവാതിശായിത്വത്തെക്കുറിച്ച് ജ്ഞാനവവാദികൾ ഊന്നിപ്പറഞ്ഞു. അതേസമയം ഒരേ ദൈവത്തിൽ ദൈവത്തിന്റെ കീഴിൽ അനേകം ചെറുദേവന്മാരുണ്ടെന്ന് വാദിക്കുകയും ചെയ്തു. ലോകത്തിന്റെ സ്രഷ്ടാവിന് യഥാർത്ഥ ദൈവികതയില്ലെന്ന് അവർ പറഞ്ഞു. അവരുടെ അഭിപ്രായത്തിൽ യഥാർത്ഥദൈവത്തിന് ഭൗതികലോകവുമായി ബന്ധമില്ല. ലോകത്തെ സൃഷ്ടിച്ചതും താങ്ങിനിറുത്തുന്നതും അർദ്ധദേവന്മാരും ദൈവിക സത്തകളുമാണെന്ന് അവർ വാദിച്ചു. വലന്തീനിയന്മാർ ഇങ്ങനെ പഠിപ്പിച്ചു: മുമ്പേ ഉണ്ടായിരുന്ന പൂർണതയുള്ള ഏയോൺ ആരംഭത്തിനുമുമ്പുണ്ടായിരുന്നവൻ, പിതാവിനുമുമ്പുള്ളവൻ, അഥവാ അത്യഗാധത, നിത്യനും ജനിപ്പിക്കപ്പെടാത്തവനുമായവൻ, സർവവസ്തുക്കളുടെയും ആരംഭമായിട്ടുള്ളവൻ[15] നിശ്ശബ്ദനായി അനന്തയുഗങ്ങളിൽ അദൃശ്യനും അപരിമേയവുമായ ഉന്നതങ്ങളിൽ വിശ്രമിച്ചു. ദൈവികസത്തകൾ അഥവാ ഏയോണുകൾ അവനിൽ നിന്നു നിർഗമിച്ചവരാണ്. പിതാവിനുമുമ്പുള്ളവൻ അഥവാ അത്യഗാധത എല്ലാറ്റിന്റെയും ആരംഭത്തെ തന്റെ കൂട്ടുകാരനായ ചിന്തയിലേക്ക് നിർഗമിപ്പിച്ചു. ആ ചിന്ത കൃപയെന്നും നിശശ്ശബ്ദതയെന്നും വിളിക്കപ്പെടുന്നു. അവൻ അതിനെ നിശ്ശബ്ദതയുടെ ഗർഭപാത്രത്തിലേക്ക് ഒരു ബീജമായി നിർഗമിപ്പിച്ചു. നിശ്ശബ്ദത മനസ്സിനെ ജനിപ്പിച്ചു. ഏക്ജാതൻ, പിതാവ്, സർവതിന്റെയും ആരംഭം എന്നിങ്ങനെ ആ മനസ്സ് വിളിക്കപ്പെടുന്നു.[16] അവനോടൊപ്പം അവന്റെ സഹചാരിയായ സത്യത്തെയും നിർഗമിപ്പിച്ചു.

ഏകജാതനായ മനസ്സും അവന്റെ സഹചാരിയായ സത്യവും പിതാവിനു മുമ്പുള്ളവന്റെ ഇഷ്ടം അറിഞ്ഞ് സിസിജി,[17] അഥവാ നിർഗമത്തിലെ സ്ത്രീപുരുഷസംയോഗം, ലോഗോസ്, ജീവൻ എന്നിവയെ നിർഗമിപ്പിച്ചു. ലോഗോസിനെയും ജീവനെയും പിന്നീടുള്ള പിതാവ്, ആരംഭം, പരിപൂർണത എന്നിങ്ങനെയും വിളിക്കുന്നു. ആ ലോഗോസും ജീവനും അടുത്ത ഇരട്ടകളെ നിർഗമിപ്പിച്ചുകൊണ്ട് മുൻപിതാവിനെ മഹത്ത്വപ്പെടുത്തിക്കൊണ്ടിരുന്നു. ലോഗോസും ജീവനും പത്തു ഏയോണുകളെ, (അഞ്ച് ഇരട്ടകളെ) നിർഗമിപ്പിച്ചു. അവയാണ് മനുഷ്യനും സഭയും. ഈ ഏയോണുകളുടെ സമൂഹത്തെ ഒഗ്ദൊആദ് എന്നാണ് വിളിക്കുന്നത്. എല്ലാറ്റിന്റെയും വേരും സാരാംശവുമാണത്.[18] ഈ ഏയോണുകൾ കൂടുതൽ ഇരട്ടകളെ നിർഗമിപ്പിച്ചുകൊണ്ട് മുൻപിതാവിനെ മഹത്ത്വപ്പെടുത്തിക്കൊണ്ടിരുന്നു. ലോഗോസും ജീവനും പത്തു ഏയോണുകളെ (അഞ്ച് ഇരട്ടകളെ) നിർഗമിപ്പിച്ചു. അവരെയെല്ലാം ഒന്നിച്ച് ദെക്കാദ് എന്നു വിളിക്കുന്നു. മനുഷ്യൻ എന്ന ഏയോണും സഭയും കൂടി പന്ത്രണ്ട് ഏ ഓണുക്കളെ (ആറ് ഇരട്ടകളെ) നിർഗമിപ്പിച്ചു. അവയിൽ അവസാനത്തെ ഏയോണുകളായ മനസ്സ് (തെലേത്തോസ്) ജ്ഞാനം (സോഫിയ) എന്നിവ ഉൾപ്പെടുന്നു. ഈ പന്ത്രണ്ടു ഏയോണുകളെ ഒന്നിച്ച് ദേവോദെക്കാദ് എന്നു വിളിക്കും. വലന്തീനിയന്മാരുടെ അഭിപ്രായത്തിൽ നിശ്ശബ്ദതയിൽ മറഞ്ഞിരിക്കുന്ന ഈ മുപ്പത് ഏയോണുകളെ അദൃശ്യങ്ങളും ആത്മീയങ്ങളുമായ പൂർണത (Pleroma) എന്നു വിളിക്കുന്നു. ഭൗതികപ്രപഞ്ചത്തിന്റെ സ്രഷ്ടാവായ ദെമിയൂർഗെ (Demiurge) എന്ന ദൈവം, അജ്ഞനും ദുഷ്ടനുമായ ദൈവമായി പൂർണതയുടെ പുറത്ത് നിലകൊണ്ടു.

### സൃഷ്ടിയുടെ ദൈവമായ ദെമിയൂർഗെ

പഴയനിയമത്തിലെ പ്രവാചന്മാർ വഴി സംസാരിച്ചതും വേറെ ദൈവമില്ലെന്നു പഠിപ്പിച്ചതും ദെമിയൂർഗെ ആണെന്നു വലന്തീനിയന്മാർ വാദിച്ചു.[19] വലന്തീനിയന്മാരുടെ അഭിപ്രായത്തിൽ (ദെമിയൂർഗെയാൽ) സൃഷ്ടിക്കപ്പെട്ട സകലത്തിന്റെയും ദൈവം ദെമിയൂർഗെ ആണ്. പക്ഷേ, അവൻ തന്നെക്കുറിച്ചും പൂർണതയുടെ (Pleroma) അസ്തിത്വത്തെക്കുറിച്ചും അജ്ഞനായിരുന്നു. യേശുക്രിസ്തുവിന്റെ പിതാവായ ഏകസത്യദൈവത്തിൽ നിന്ന് സ്രഷ്ട്രാവിനെയും നിയമദാതാവായ ദൈവത്തെയും വലന്തീനിയന്മാർ വേർതിരിച്ചതിനെ ഇറനേവൂസ് വിമർശിച്ചു. ഒരു ദൈവമേ ഉള്ളൂ എന്ന് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ എല്ലാറ്റിന്റെയും പിതാവ് "ഏകനാണ് സമ്മിശ്രിതനല്ല, അവയവങ്ങളുടെ വൈവിധ്യമില്ല. പൂർണമായി തന്നോ



ടുതന്നെ സദൃശ്യനും തുല്യനുമാണ്". ജ്ഞാനവാദികൾ ഉപയോഗിക്കുന്ന വിവിധപേരുകൾ വിവിധ സത്തകളെ സൂചിപ്പിക്കുന്നില്ലെന്നും ഒരേ ദൈവമായ പിതാവിനെ സൂചിപ്പിക്കുന്നുവെന്നും പ്രസ്താവിച്ചു കൊണ്ട് ഇറനേവൂസ് ദൈവത്തിന്റെ ഏകത്വത്തെ ന്യായീകരിക്കുന്നു. ആ ദൈവം "എല്ലാം ഉൾക്കൊള്ളുകയും എല്ലാറ്റിനും അസ്തിത്വം നല്കുകയും ചെയ്യുന്നു".[20] എന്തെന്നാൽ അവിടന്ന് "മുഴുവനും മനസ്സാണ്, മുഴുവനും ചൈതന്യമാണ്, മുഴുവനും ചിന്തയാണ്, മുഴുവനും വചനമാണ്, മുഴുവനും ശ്രവണമാണ്, മുഴുവനും നേത്രമാണ്, മുഴുവനും പ്രകാശമാണ് പൂർണമായി എല്ലാ നല്ലവസ്തുക്കളുടെയും ഉറവിടവുമാണ്".[21]

## ഇറനേവൂസിന്റെ ദൈവദർശനം: മനുഷ്യാവതാര ദൈവശാസ്ത്രം

ഇറനേവൂസിന്റെ അഭിപ്രായത്തിൽ ഏകസത്യ ദൈവം സ്രഷ്ടാവാണ്. ജ്ഞാനവാദികളുടെ ദ്വൈത വാദം ഇറനേവൂസ് തള്ളിക്കളഞ്ഞു. "ദൈവം സ്രഷ്ടാവു തന്നെയാണെന്നു പഠിപ്പിച്ചു. മാത്രമല്ല സൃഷ്ടിജാലങ്ങളിൽ ദൈവത്തിന്റെ അനന്തമായ ഇടപെടൽ ഊന്നിപ്പറഞ്ഞു. അതുകൊണ്ട് ഭൗതികക്രമത്തിന്റെ സ്രഷ്ടാവും അവിടന്നാണെന്ന് സ്ഥാപിച്ചു".[22] വചനവും ജ്ഞാനവും (Word and Wisdom) ദൈവത്തിന്റെ കരങ്ങളാണെന്ന ഇറനേവൂസിന്റെ സങ്കല്പത്തെ, ദൈവത്തെക്കുറിച്ചുള്ള ഈ ദർശനം സ്വാധീനിച്ചു. പുത്രൻ മനുഷ്യാസ്തിത്വം സ്വീകരിച്ചതാണ് മനുഷ്യാവതാരം, രക്ഷാചരിത്രത്തിൽ ദൈവത്തിന്റെ പ്രവൃത്തികളെ യേശുക്രിസ്തു തന്നിൽ സംഗ്രഹിക്കുന്നുവെന്നത്, മനുഷ്യാവതാരം ചെയ്ത ലോഗോസാണ് യേശു എന്നതിനെക്കുറിച്ചുള്ള ഊന്നിപ്പറയൽ എന്നിങ്ങനെയുള്ള സങ്കല്പങ്ങളെല്ലാം അദ്ദേഹത്തിന്റെ ദൈവസങ്കല്പത്താൽ സ്വാധീനിക്കപ്പെട്ടു. സൃഷ്ടികർമ്മം സാരാംശപരമായി ദൈവത്തിന്റെ കർമ്മമാണെന്ന ഇറനേവൂസിന്റെ ദർശനം "സമാഹരണം" (recapitulation) എന്ന ക്രിസ്തുശാസ്ത്രപരമായ ദർശനവുമായി ഉറ്റബന്ധം പുലർത്തുന്നു. വിശുദ്ധ പൗലോസ് ശ്ലീഹായുടെ ആശയം അദ്ദേഹം പങ്കുവയ്ക്കുകയാണ്. "ആദ്യമനുഷ്യനായ ആദം ജീവനുള്ളവനായിത്തീർന്നുവെന്ന് എഴുതപ്പെട്ടിരിക്കുന്നു. അവസാനത്തെ ആദം ജീവദാതാവായ ആത്മാവായിത്തീർന്നു" (1 കോറി 15:45). സൃഷ്ടിയെ സംബന്ധിച്ച അദ്ദേഹത്തിന്റെ ദർശനം നരവംശശാസ്ത്രത്തെയും പ്രപഞ്ചോത്പത്തിയെയും സംബന്ധിച്ച ദർശനത്തിനു രൂപം നല്കി. അത് രക്ഷാചരിത്രത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ സങ്കല്പത്തെ രൂപപ്പെടുത്തുകയും ചെയ്തു. ഇറനേവൂസിന്റെ അഭിപ്രായത്തിൽ സൃഷ്ടികർമ്മം ക്രിസ്തുകേന്ദ്രീകൃതമാണ്. അതായത് സൃഷ്ടി



കർമ്മം മനുഷ്യാവതാരത്തോടും വീണ്ടെടുപ്പിനോടും ബന്ധപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ വീക്ഷണത്തിൽ വളർച്ചയുടെയും വികസനത്തിന്റെയും നരവംശശാസ്ത്രം ഒരു പ്രക്രിയയാണ്. അത് മനുഷ്യനിലുള്ള ദൈവത്തിന്റെ ഛായയുടെ പൂർണതയെ ലക്ഷ്യമാക്കുന്നു. ദൈവത്തിന്റെയും മനുഷ്യന്റെയും സമയത്തിലുള്ള ചരിത്രത്തിന്റെ തുടക്കമായി ഇറനേവൂസ് സൃഷ്ടികർമ്മത്തെ സങ്കല്പിക്കുന്നു. ആ ചരിത്രം സാരാംശപരമായി രക്ഷയുടെ ചരിത്രമാണ്. "മനുഷ്യചരിത്രം മുഴുവനും ആദത്തെയും ഹവ്വയെയും സൃഷ്ടിച്ചതുമുതൽ മനുഷ്യവംശത്തിനുവേണ്ടിയുള്ള ദൈവത്തിന്റെ പ്രവൃത്തിയുടെ കഥയാണ്. ആ പ്രവൃത്തി പദ്ധതി പരമ്പരകളിലൂടെയാണ് നടപ്പാക്കുന്നത്."23

ഇറനേവൂസിന്റെ കാഴ്ചപ്പാടിൽ മനുഷ്യചരിത്രം മനുഷ്യനോടൊപ്പമുള്ള ദൈവത്തിന്റെ ചരിത്രമാണ്. അതു വചനത്തിലൂടെയും ജ്ഞാനത്തിലൂടെയുമാണ് ഉണ്ടാകുന്നത്. അതുകൊണ്ട് വചനത്തിന്റെ മനുഷ്യാവതാരത്തിലേക്കു നയിക്കുന്ന രക്ഷയുടെ ചരിത്രമാണത്. യോഹന്നാൻ ശ്ലീഹായിൽ നിന്ന് ഇറനേവൂസ് പോളിക്കാർപ്പിലൂടെ സമ്പാദിച്ച ഈ ലോഗോസിന്റെ ദൈവശാസ്ത്രം ആണ് സൃഷ്ടി, മനുഷ്യാവതാരം, മഹത്ത്വീകരണം എന്നിവയെ സംബന്ധിച്ച സങ്കല്പങ്ങളെ കോർത്തിണക്കുന്ന നൂല്.

യേശുക്രിസ്തുവിന്റെ പിതാവായ ദൈവം, മനുഷ്യനായി അവതരിക്കാൻ വചനത്തെ അയച്ചവൻ തന്നെയാണ്, ലോകത്തെയും മനുഷ്യജീവികളെയും തന്റെ വചനത്തിലൂടെയും ജ്ഞാനത്തിലൂടെയും സൃഷ്ടിച്ചത്.[24] "അതുകൊണ്ട് ദൈവം ഏകനാണ്. അവിടന്ന് വചനംകൊണ്ടും ജ്ഞാനംകൊണ്ടും എല്ലാം സമന്വയിപ്പിച്ചു. മനുഷ്യവംശത്തിന് ഈ ലോകത്തെ നിശ്ചയിച്ചുകൊടുത്ത സ്രഷ്ടാവാണ് അവിടന്ന്".[25] ദൈവത്തിന്റെ ഏകത്വത്തിനു നല്കുന്ന

ഈ ഊന്നൽ രക്ഷാചരിത്രത്തിന്റെ ഐക്യത്തിനു നല്കുന്ന ഊന്നലിൽ പ്രതിഫലിക്കുന്നുണ്ട്. മനുഷ്യന്റെ ചരിത്രത്തിൽ സംഭവിക്കുന്നതെല്ലാം ദൈവത്തിന്റെ പദ്ധതിയുടെ ഭാഗമാണ്. ജ്ഞാനവാദികൾ ലോകത്തെ തിന്മയായി കരുതി. എന്നാൽ ലോകം നല്ലവനും നീതിമാനുമായ ദൈവത്തിന്റെ പദ്ധതിയനുസരിച്ച് സൃഷ്ടിക്കപ്പെട്ടതാണ്. ഇറനേവൂസിന്റെ അഭിപ്രായം ഇതാണ്: "ഈ ലോകത്തെ സൃഷ്ടിക്കുകയും നമ്മെ രൂപപ്പെടുത്തുകയും സകലതും ഉൾക്കൊള്ളുകയും സകലതിനെയും ഭരിക്കുകയും ചെയ്യുന്ന ഏകദൈവം, ഏകപുത്രൻ, താൻ രൂപീകരിച്ചതെല്ലാം തന്നിൽ സമാഹരിച്ചുകൊണ്ട് നമ്മുടെ പക്കലേക്കു വന്നു".[26] ഇവിടെ ലോകത്തെ സൃഷ്ടിക്കുകയും മനുഷ്യനെ രൂപപ്പെടുത്തുകയും ചെയ്ത പുത്രനെക്കുറിച്ച് ഇറനേവൂസ് ഊന്നിപ്പറയുന്നു. ലോകത്തിലുള്ള ദൈവത്തിന്റെ പ്രവൃത്തിയുടെ ചരിത്രത്തിന്റെ പരമകോടിയാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരം.

## ക്രിസ്തുകേന്ദ്രീകൃതമായ രക്ഷാചരിത്രം

വലന്തീനിയന്മാർ തങ്ങളുടെ ഇതിഹാസങ്ങളെ സ്വാഭാവികചരിത്രംപോലെ രൂപപ്പെടുത്തി. എന്നാൽ ഇറനേവൂസ് ചരിത്രത്തെ രക്ഷാകരമായി കണ്ടു. ലൂക്കാ 3:23-38-ൽ കാണുന്ന യേശുവിന്റെ വംശാവലിയെ വ്യാഖ്യാനിച്ചുകൊണ്ട് ഇറനേവൂസ് ഉറപ്പിച്ചു പറയുന്നു: യേശു ആരംഭത്തിന്റെ അവസാനവും അവസാനത്തിന്റെ ആരംഭവുമാകുന്നുവെന്ന്. ക്രിസ്തു മനുഷ്യന്റെ ചരിത്രത്തെ തന്നിൽത്തന്നെ സംഗ്രഹിക്കുന്നു. "അവസാനത്തെ ആരംഭവുമായി ബന്ധിപ്പിച്ചുകൊണ്ടും ആദത്തോടൊപ്പം എല്ലാ ജനതകളെയും ഭാഷ കളെയും ആദത്തിനുശേഷം ചിതറിപ്പോയ മനുഷ്യരുടെ തലമുറകളെയും തന്നിൽസമാഹരിച്ചതു താനാണെന്ന് സൂചിപ്പിച്ചുകൊണ്ടും" [27] സംഗ്രഹിക്കുന്നു. ഈ അർത്ഥത്തിൽ മനുഷ്യന്റെയും അവന്റെ ലോകത്തിന്റെയും ചരിത്രം മുഴുവനും വചനത്താൽ ആവൃതമാണ്. പഴയനിയമത്തിലൂടെയും പുതിയ നിയമത്തിലൂടെയും അനാവൃതമാകുന്ന മനുഷ്യചരിത്രം അതിനാൽ രക്ഷാചരിത്രം തന്നെയാണ്.

ഇറനേവൂസ് ക്രിസ്തുശാസ്ത്രപരമായ വീക്ഷണത്തോടെ പഴയനിയമം വായിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ രക്ഷാചരിത്രത്തിന് ക്രിസ്തുശാസ്ത്രപരമായ ഈ കേന്ദ്രീയത ഉള്ളതുകൊണ്ടാണ് "പൗലോസുശ്ലീഹ ആദത്തെ വരാനുള്ളവന്റെ പ്രതിരൂപം (റോമാ 5:14) എന്നു വിളിച്ചത്. എന്തെന്നാൽ എല്ലാറ്റിനെയും രൂപപ്പെടുത്തിയ വചനം മനുഷ്യവംശത്തിനുള്ള ഭാവിയിലെ ദൈവികപദ്ധതി ദൈവപുത്രനു ചുറ്റും ക്രോഡീകരിച്ചു".[28] ഇറനേവൂസിന്റെ അഭിപ്രായത്തിൽ വീണ്ടെടുപ്പിന്റെ മൂന്നാസ്വാദനമാണ് സൃഷ്ടികർമ്മം. "രക്ഷിക്കാനുള്ളവൻ മുൻകൂട്ടി ഉള്ളതുകൊണ്ട് രക്ഷിക്കപ്പെടേണ്ടത് ഉണ്ടാകേണ്ടി വന്നു".[29] പുത്രന്റെ മുൻകൂട്ടിയുള്ള അസ്തിത്വത്തെ സംബന്ധിച്ച യോഹന്നാൻ ശ്ലീഹായുടെ ദൈവശാസ്ത്രത്തിന് ഇറനേവൂസ് ഊന്നൽ നല്കി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ വചനമാണ്, നമ്മുടെ കർത്താവായ യേശുക്രിസ്തു ആണ് കാലത്തിന്റെ പൂർണതയിൽ മനുഷ്യനായി പിറന്നത്; അവസാനത്തെ ആരംഭത്തോട്, അതായത് മനുഷ്യനെ ദൈവത്തോട് കൂട്ടിച്ചേർക്കേണ്ടതിനുതന്നെ.[30]

## വാലന്തീനിയന്മാരുടെ സൃഷ്ടി സങ്കല്പം

സൃഷ്ടികർമ്മത്തെ സംബന്ധിച്ച് വലന്തീനിയന്മാർക്ക് ഇതിനു വിരുദ്ധമായിട്ടുള്ള ഒരു സങ്കല്പമാണുണ്ടായിരുന്നത്. ജ്ഞാനത്തിന്റെ ഇതിഹാസം ഉപയോഗിച്ചാണ് അവർ അതു വിശദീകരിച്ചത്.[31] സൃഷ്ടികർമ്മത്തെ ദൈവത്തിന്റെ ഒരു പദ്ധതിയായി അവർ കരുതിയില്ല. പൂർണതയ്ക്കുള്ളിലു




ണ്ടായ ഒരു വീഴ്ചയിലും അജ്ഞതയിലും നിന്നുണ്ടായ ഒരു അത്യാവശ്യകർമ്മമായി അതിനെ കരുതി. ദൈവം തന്റെ വചനത്താലും ജ്ഞാനത്താലും ശൂന്യതയിൽ നിന്ന് ലോകത്തെ സൃഷ്ടിച്ചുവെന്ന ക്രൈസ്തവസിദ്ധാന്തം അവർ ഉപേക്ഷിച്ചു. പ്ലേറ്റോ സങ്കല്പിച്ച രൂപങ്ങളിലും ഐതിഹാസികമതങ്ങളുടെ ദ്വൈതവാദത്തിലും അവർ തങ്ങളുടെ ചിന്തയെ അടിയുറപ്പിച്ചു.

ജ്ഞാനത്തിന്റെ ഇതിഹാസമനുസരിച്ച് ഏഓണുകളിൽ ഏറ്റവും ഇളയവളായ ജ്ഞാനത്തിന് പിതാവിനെ പിടിച്ചെടുക്കാനുള്ള തീവ്രമായ ആഗ്രഹമുണ്ടായി. അവൾ ആ ആഗ്രഹത്താൽ ചലിപ്പിക്കപ്പെട്ട് തന്റെ ഇണയുടെ ആശ്ലേഷത്തിൽ നിന്ന് വേർപെട്ട് പിതാവിനെ തേടി. പിതാവിനെ പൂർണമായി അറിയാനും പിതാവിനെ ധ്യാനിക്കാനും

അവൾ ആഗ്രഹിച്ചു. പരിപൂർണനായ പിതാവിനെ അറിയുന്ന മനസ്സിനെയും സത്യത്തെയും സംബന്ധിച്ച് ഏഓണുകളുടെ ഇടയിലുണ്ടായ ഈ തീവ്രാഭിലാഷം അവളിൽ ജ്വലിച്ചു. തന്മൂലം അവൾ ദൈവികപൂർണതയിൽ നിന്നു സ്വയം വേർപെടുത്തുകയും അജ്ഞതയിലേക്കും സഹനത്തിലേക്കും വീഴുകയും ചെയ്തു. അഗ്രാഹ്യനായ പിതാവിനെ അറിയാനുള്ള ജ്ഞാനത്തിന്റെ ആഗ്രഹം അവൾക്കു വലിയ സഹനവും ഭയവും പരിഭ്രമവും ജനിപ്പിച്ചു. അവൾ തന്റെ പ്രവൃത്തിയെപ്പറ്റി അനുതപിച്ചു. സഹായത്തിനായി അപേക്ഷിക്കുകയും ചെയ്തു. ഏകജാതൻ (മനസ്സും സത്യവും) അതിരെന്നു വിളിക്കപ്പെടുന്ന ഒരു ശക്തിയെ നിർഗമിപ്പിക്കുകയും ജ്ഞാനത്തിലേക്കു അതിനെ അയയ്ക്കുകയും ചെയ്തു. ഈ അതിരിനെ രക്ഷകനെന്നും കുരിശെന്നും കൂടി വിളിക്കുന്നു. ജ്ഞാനം ഈ രക്ഷകനാൽ പവിത്രീകൃതയായി. പൂർണതയിലേക്കു വീണ്ടും കൂട്ടിച്ചേർക്കപ്പെടുകയും അവളുടെ ഇണയ്ക്ക് തിരിച്ചു നല്കപ്പെടുകയും ചെയ്തു.[32] ജ്ഞാനം അതിരിനാൽ രക്ഷിക്കപ്പെട്ടപ്പോൾ അക്കാമോത്ത് എന്നു കൂടി വിളിക്കപ്പെടുന്ന അവളുടെ ആഗ്രഹം അതിന്റെ സർവവികാരങ്ങളോടും തത്ഫലമായുണ്ടായ സഹനങ്ങളോടു കൂടെ പൂർണതയിൽ നിന്നു പുറത്താക്കപ്പെട്ടു. അക്കാമോത്ത് ദുർബലയായ, സ്ത്രീലിംഗത്തിൽപ്പെട്ട, രൂപമില്ലാത്ത അപൂർണമായ ഒരു വസ്തു ആയിരുന്നു. അത് ജ്ഞാനത്തിന്റെ വീഴ്ച, അനുതാപം രക്ഷിക്കപ്പെടൽ എന്നിവയാൽ സൃഷ്ടിക്കപ്പെട്ടതായിരുന്നു.[33] പിതാവിന്റെ അഗ്രാഹ്യതയെക്കുറിച്ച് ഏഓണുകളെ പഠിപ്പിക്കാനും അക്കാമോത്തിനെ രക്ഷിക്കാനും വേണ്ടി ഏകജാതൻ ക്രിസ്തു, പരിശുദ്ധാത്മാവ് എന്നീ വേറെ ഇരട്ടകളെ നിർഗമിപ്പിച്ചു.[34]

ക്രിസ്തു കുരിശിന്റെ ശക്തിയിൽ അക്കാമോത്തിലേക്കു വരുകയും അവൾക്കില്ലായിരുന്ന രൂപം നല്കുകയും ചെയ്തു. ക്രിസ്തു പൂർണതയിലേക്കു തിരിച്ചുപോകുകയും അവളുടെ രക്ഷകനായി സഹായകനായ പരിശുദ്ധാത്മാവിനെ അയയ്ക്കുകയും ഭൗതിക ലോകത്തിന്റെ മൂന്നു ഘടകങ്ങളായ ദ്രവ്യം (ഹീലേ) ആത്മാവ് (പ്സൈക്കേ) ചൈതന്യം (പ്നെവുമാ) എന്നിവയെ രൂപപ്പെടുത്താൻ അവളെ സഹായിക്കുകയും ചെയ്തു. ഈ മൂന്നു വസ്തുക്കളും ജ്ഞാനത്തിന്റെ അടിസ്ഥാനപരമായ സ്വഭാവം തീവ്രവികാരം, മാനസാന്തരം എന്നിവയ്ക്കു ചേർന്നവയാണ്.[35] അക്കാമോത്ത് ലോകത്തിന്റെ കർത്താവും സ്രഷ്ടാവുമായ ദെമിയൂർഗിനെ ആത്മാവെന്ന (പ്സൈക്കേ) സത്തയിൽ നിന്നു സൃഷ്ടിച്ചു. അവൻ ഏകജാതന്റെ ഛായയിലാണ് സൃഷ്ടിക്കപ്പെട്ടത്. വലന്തീനിയൻ സിദ്ധാന്തങ്ങളനുസരിച്ച് ജ്ഞാനം അഥവാ അക്കാമോത്ത് ദെമിയൂർഗിലൂടെ പ്രവർത്തിക്കുയും ആത്മീയവും ഭൗതികവുമായ ലോകത്തെ സൃഷ്ടിക്കുകയും ചെയ്തു.

ജ്ഞാനത്തിന്റെ വീഴ്ച, മാനസാന്തരം, വീണ്ടെടുപ്പ് എന്നിവയാൽ സൃഷ്ടിക്കപ്പെട്ട രൂപരഹിതവും രൂപപ്പെടുത്താത്തതുമായ ആത്മീയസത്തയ്ക്ക് വികസിച്ച് പക്വതയിലെത്താൻ ഒരു സ്ഥലം ആവശ്യമായി വന്നു. അതിനാലാണ് ലോകം സൃഷ്ടിക്കപ്പെട്ടത്. വളർന്നു പക്വതയിലെത്തുന്നതാകട്ടെ ശൂന്യതയിൽ നിന്നു രക്ഷപ്പെട്ട് തിരികെ സ്വർഗങ്ങളിലേക്കു കടക്കാനാണ്. മാനസികവും ആത്മീയവുമായ സത്തയ്ക്ക് പൂർണതയിലേക്കു വികസിക്കാനുള്ള ഒരു സ്ഥലമെന്ന നിലയിലാണ് ദെമിയൂർഗ് ഭൗതികലോകം സൃഷ്ടിച്ചത്. അവൻ മനസ്സിൽ നിന്നു ജനിച്ച എല്ലാറ്റിന്റെയും പിതാവും സർവഭൗതികവസ്തുക്കളുടെയും നിർമ്മതാവുമാണ്. എല്ലാം തന്റെ ശക്തികൊണ്ട് ഉണ്ടായതാണെന്ന് അവൻ വിചാരിച്ചു. താൻ ദൈവമാണെന്നു സങ്കല്പിക്കുകയും ചെയ്തു.

**ജ്ഞാനവാദികളുടെ മനുഷ്യദർശനം**

ജ്ഞാനത്തിന്റെ ഇതിഹാസത്തിൽ സൃഷ്ടിപ്രക്രിയയുടെ ആത്യന്തികലക്ഷ്യം ശരീരം (ദ്രവ്യം) ആത്മാവ് (പ്സൈക്കേ) ചൈതന്യം (പ്നെവുമ) എന്നിവ ചേർന്ന മനുഷ്യനെ സൃഷ്ടിക്കുകയെന്നതായിരുന്നു. അവികസിതമായ ആത്മീയസത്ത മനുഷ്യനിൽ വളർന്നു പക്വത പ്രാപിക്കുകയും അതുവഴി ജ്ഞാനം നേടുകയും രക്ഷനേടുകയും ചെയ്യണമെന്നതാണ് ആത്യന്തിക ലക്ഷ്യം. ബാഹ്യപ്രപഞ്ചത്തിന്റെ സൂക്ഷ്മപ്രപഞ്ചമായിട്ടാണ് മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. ഭൗതികശരീരമുള്ള മനുഷ്യരെ ദെമിയൂർഗിലൂടെ ജ്ഞാനം സൃഷ്ടിച്ചുവെന്നും അവരിലേക്ക് ആത്മാവിനെ നിശ്വസിച്ച് നിവേശിപ്പിച്ചുവെന്നും വലന്തീനിയന്മാർ വിശ്വസിച്ചു. ദെമിയൂർഗിലൂടെ ജ്ഞാനം അഥവാ അക്കാമോത്ത്, നല്ലതും സ്വീകരണയോഗ്യവുമായ മനുഷ്യാത്മാവിലേക്ക് ആധ്യാത്മിക വിത്ത് അഥവാ ദൈവികചൈതന്യം വിതയ്ക്കുന്നു.[36] ജ്ഞാനത്തിലൂടെ രൂപീകരണം സ്വീകരിച്ച് അത് പക്വത പ്രാപിക്കുകയും പൂർണതയിലേക്ക് തിരിച്ചുപോകുകയും ചെയ്യും. അതനുസരിച്ച് മൂന്നുതരം മനുഷ്യരുണ്ട്: ആത്മീയർ, മാനസികർ, ഭൗതികർ. ആത്മീയരായിട്ടുള്ളവർക്കു മാത്രമേ യഥാർത്ഥ ജ്ഞാനം (ഗ്നോസിസ്) പ്രാപിക്കാൻ കഴിയുകയുള്ളൂ. മാനസികരായിട്ടുള്ളവർക്ക് ശരീരവും ആത്മവുമുണ്ട്. അവർക്കു അറിവു നേടാൻ കഴിവില്ല. വിശ്വാസവും സത്പ്രവൃത്തികളും മാത്രമേ അവർ നേടാനാവൂ. ഭൗതികരായ മനുഷ്യർക്ക് ദൈവിക വിത്തോ ആത്മാവോ ഇല്ല. അവർ ഭൗതികവസ്തുവിനോടുകൂടി നശിക്കാൻ വിധിക്കപ്പെട്ടിരിക്കുന്നു. സഹനത്തിൽ നിന്നു ജനിച്ച ഭൗതികവസ്തു അടിസ്ഥാനപരമായി തിന്മയാണെന്ന് എല്ലാ ജ്ഞാനവാദികളും അഭിപ്രായപ്പെടുന്നു.

പ്സൈക്കേ അഥവാ മാനസികഘടകം, സ്വത ന്ത്രമനസ്സുള്ളതുകൊണ്ടും രൂപീകരണം സ്വീകരി ക്കാൻ അതിനു കഴിയുന്നതുകൊണ്ടും രക്ഷിക്കപ്പെ ടാൻ കഴിയും. മാനസികരായ മനുഷ്യർ ദ്രവ്യത്തി ന്റെയും ചൈതന്യത്തിന്റെയും നടുക്കു പ്രതിഷ്ഠി ക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് അവർക്കു രണ്ടു വശത്തേക്കും ചായാൻ കഴിയും. അതാണ് സ്വതന്ത്ര മനസ്സിന്റെ കഴിവ്.[37] അവർക്ക് ആധ്യാത്മികമായതോ ഭൗതികമായതോ തിരഞ്ഞെടുക്കാൻ കഴിയും. അത്തരക്കാരാണ് സഭയിൽ ഉൾപ്പെട്ടിരിക്കുന്നതെന്ന് ജ്ഞാനവാദികൾ പറയുന്നു. വിശ്വാസം, സത്പ്ര വൃത്തികൾ എന്നിവകൊണ്ട് അവർ രക്ഷിക്കപ്പെടാം. കാരണം അവർ അടിസ്ഥാനപരമായി ആത്മീയരാ ണ്, ഭൗതികരല്ല. മനുഷ്യരിൽ ഏറ്റവും മുന്തിയവർ ആത്മീയ മനുഷ്യരാണ്. ആത്മീയമായത് നശിക്കാ നാവുകയില്ല.[38] ജ്ഞാനം വഴിയുള്ള അവരുടെ പൂർണതയാണ് സൃഷ്ടികർമ്മത്തിന്റെ പ്രാഥമികല ക്ഷ്യം. ആത്മീയ മനുഷ്യർക്ക് പിതാവിനെക്കുറി ച്ചുള്ള പരിപൂർണജ്ഞാനം നല്കാനും മാനസിക മനുഷ്യരെ രക്ഷിക്കാനും വേണ്ടിയാണ് രക്ഷകനായ യേശു ലോകത്തിലേക്കു വന്നതെന്ന് വലന്തീനിയ ന്മാർ വിശ്വസിച്ചു. ആത്മീയവിത്തുകളെ ജ്ഞാനം പൂർണമായി രൂപീകരിക്കുകയും വികസിപ്പിക്കുകയും അക്കാമോത്തിന്റെ[39] രഹസ്യങ്ങളിലേക്ക് അവരെ പ്രവേശിപ്പിക്കുകയും ചെയ്തുകഴിയുമ്പോൾ അവ സാനം വന്നുചേരുമെന്ന് വലന്തീനിയന്മാർ വിശ്വസി ച്ചു. പരിപൂർണരാക്കപ്പെട്ട വിത്തുകളോടെ അക്കാ മോത്ത് പൂർണതയിലേക്കു വീണ്ടും പ്രവേശിച്ച് സ്ഥിരപ്രതിഷ്ഠ നേടുന്നതിനാണത്. തങ്ങളാണ് ആത്മീയമനുഷ്യരെന്ന് ജ്ഞാനവാദികൾ കരുതി. ജ്ഞാനത്തിലൂടെയുള്ള തങ്ങളുടെ രക്ഷയാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരലക്ഷ്യമെന്ന് അവർ അവകാശപ്പെട്ടു.

വലന്തീനിയൻ ജ്ഞാനവാദം മുഴുവനും ഭൗതി കവസ്തു ചൈതന്യം എന്നിവയുടെ ദ്വൈതത്തി ലാണ് അധിഷ്ഠിതമായിരിക്കുന്നത്. ക്രിസ്തുവിന്റെ അഥവാ രക്ഷകന്റെ മനുഷ്യാവതാരം പീഡാസഹനം എന്നിവയിൽ ജ്ഞാനേതിഹാസം മുഴുവനും പൂർത്തിയായെന്ന് അവർ പറഞ്ഞു. ക്രിസ്തുവിന്റെ മരണത്തെ ജോസഫിൽ നിന്നും മറിയത്തിൽ നിന്നും ജനിച്ച യേശു എന്ന മനുഷ്യന്റെ മരണം മാത്രമായി അവർ വ്യാഖ്യാനിച്ചു. യാഥാർത്ഥ്യത്തെ സംബന്ധിച്ച ദ്വിത്വപരമായ വീക്ഷണമനുസരിച്ച് യേശുവിനെ ക്രിസ്തുവിൽ നിന്നു അവർ വേർതിരി ച്ചു. ക്രിസ്തുവിനെ അവർ രക്ഷകനെന്നു വിളിക്കു ന്നു.

**ഇറനേവൂസിന്റെ മറുപടി**

സൃഷ്ടികർമ്മത്തെ സംബന്ധിച്ച് വലന്തീനിയ ന്മാർക്കുള്ള സങ്കല്പത്തെ ഇറനേവൂസ് തള്ളിക്കള ഞ്ഞു. വിവിധ ഇനങ്ങളായി മനുഷ്യരെ വിഭജിച്ച തിനെ വിമർശിക്കുകയും ചെയ്തു. ഇറനേവൂസിന്റെ അഭിപ്രായത്തിൽ മനുഷ്യൻ പൂർണതയില്ലാത്തവനാ യിട്ടല്ല സൃഷ്ടിക്കപ്പെട്ടത്. മനുഷ്യൻ ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലുമാണ് സൃഷ്ടിക്കപ്പെ ട്ടത്. അതുകൊണ്ട് അവൻ ദൈവത്തിന്റെ ജീവനിൽ പങ്കുചേരാൻ വിളിക്കപ്പെട്ടിരിക്കുന്നു. അവിടന്ന് (ദൈവം) അവന്റെ മുഖത്തേക്ക് ജീവന്റെ ശ്വാസം നിശ്വസിച്ചു. അതുകൊണ്ട് നിവേശനംവഴിയും രൂപീ കരണം വഴിയും മനുഷ്യൻ ദൈവത്തെപ്പോലെയാ യിരുന്നു.[40] ഇറനേവൂസിന്റെ അഭിപ്രായത്തിൽ ദൈ വത്തിന്റെ മഹത്ത്വം സജീവനായ മനുഷ്യനാണ്. മനുഷ്യന്റെ ജീവൻ ദൈവികദർശനമാണ്.[41] അദ്ദേ ഹത്തിന്റെ അഭിപ്രായത്തിൽ ദൈവപുത്രൻ ഈ ലോകത്തിലേക്കുവന്നത് എല്ലാവർക്കും ജീവൻ നല്കാനാണ്. "സൃഷ്ടികർമ്മം വഴി ദൈവത്തിന്റെ വെളിപാട് ദൈവത്തെ ദർശിക്കുന്നവർക്ക് എത്ര മാത്രം ജീവനാണു നല്കുന്നത്"?[42]

'ക്രിസ്തുവിൽ സർവതും സമാഹരിക്കുന്നു' എന്ന ആശയം ഇറനേവൂസിന്റെ ദൈവശാസ്ത്ര ത്തിലെ കേന്ദ്രസ്ഥമായ ആശയമാണ്. അദ്ദേഹ ത്തിന്റെ അഭിപ്രായത്തിൽ ആദവും ഹവ്വയും ശിശു സഹജമായ നിഷ്കളങ്കതയോടെയാണു സൃഷ്ടിക്ക പ്പെട്ടത്. അതുകൊണ്ട് അവർ ദൈവികപദ്ധതിയിൽ ദൈവത്തോടുള്ള ബോധപൂർവകമായ വിധേയത്വ ത്തിലൂടെ ദൈവകൃപയിൽ വളർന്നു. "ഈ വിധ ത്തിൽ വളർന്നുകൊണ്ട് സമ്പൂർണവികസനത്തിലെ ത്തുകയെന്നത് അവനെ സംബന്ധിച്ചിടത്തോളം അത്യാവശ്യമായിരുന്നു. എന്നാലും സമ്പൂർണവി മോചനമില്ലാതിരുന്നു. അതുകൊണ്ട് അവൻ വഞ്ച കനാൽ എളുപ്പത്തിൽ വഞ്ചിക്കപ്പെട്ടു."[43] മനുഷ്യന്റെ കല്പനാലംഘനം സാത്താന്റെ വഞ്ചനയുടെ ഫല മാണെന്നും സാത്താൻ അങ്ങനെ ദൈവത്തിന്റെയും മനുഷ്യന്റെയും ശത്രു ആയിത്തീർന്നുവെന്നും ഇറനേവൂസ് വിശദീകരിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ സാത്താനാണ് മനുഷ്യനെ പാപി യാക്കിയത്.[44] മനുഷ്യൻ പറുദീസയിൽ നിന്നു പുറം തള്ളപ്പെടാൻ സാത്താനാണ് കാരണമായത്.[45] പാപം മൂലം മനുഷ്യന് അമർത്ത്യതയും അനശ്വരതയും നഷ്ടപ്പെട്ടു. ക്രിസ്തുവിലുള്ള സമാഹരണമെന്ന അദ്ദേഹത്തിന്റെ ദൈവശാസ്ത്രത്തെ സംബന്ധിച്ചി ടത്തോളം ഈ വീക്ഷണം പ്രധാപ്പെട്ടതാണ്. എന്തെന്നാൽ മനുഷ്യന്റെ വീണ്ടെടുപ്പ് മനുഷ്യനെ ആശ്രയിച്ചുകൊണ്ടുള്ളതല്ല. പിന്നെയോ വചന ത്തിന്റെ മനുഷ്യാവതാരത്തെയും സാത്താന്റെ മേലുള്ള വിജയത്തെയും ആശ്രയിച്ചിരിക്കുന്നതാണ്. മനുഷ്യന് തന്റെ പാപാവസ്ഥയെയും തിന്മയോടുള്ള ദാസ്യത്തെയും സ്വശക്തികൊണ്ടു കീഴടക്കാനാവു കയില്ല. മനുഷ്യനെ സാത്താന്റെ അടിമത്തത്തിൽ

നിന്നു രക്ഷിക്കാൻ ദൈവം മനുഷ്യനാകേണ്ടിയിരുന്നു.[46] ഇറനേവൂസിന്റെ അഭിപ്രായത്തിൽ ആദത്തിനു നഷ്ടപ്പെട്ടത് തിരിച്ചെടുക്കാൻ വേണ്ടിയാണ് വചനം മനുഷ്യനായത്.

"ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും ആയിരിക്കുക"[47] എന്നതാണ് ആദത്തിനു നഷ്ടപ്പെട്ടത്. ആദത്തിന്റെ അനുസരണക്കേടുമൂലം പാപവും മരണവും ലോകത്തിൽ പ്രവേശിച്ചു (റോമാ 5:12–14). അതുകൊണ്ട് ഈ ലോകത്തിലേക്കു പിറക്കുന്ന എല്ലാ മനുഷ്യരും പാപത്തിലേക്കു പിറക്കുന്നു. ക്രിസ്തു ജീവൻ നല്കാൻ ലോകത്തിലേക്കു വന്നു. (റോമാ 5:12–20). എന്നാൽ ആദത്തിൽ നിന്നു വ്യത്യസ്തനായി യേശു, മരണംവരെ ദൈവത്തോടുള്ള വിശ്വസ്തത തെളിയിച്ചു. അവസാനത്തെ ആദമെന്ന നിലയിലുള്ള തന്റെ ധർമ്മം യേശു നിർവഹിച്ചു. ആദത്തിന്റെ പാപംമൂലമുണ്ടായ അവസ്ഥയിൽ നിന്ന് മനുഷ്യവംശത്തെ വീണ്ടെടുക്കുകയും ചെയ്തു. മനുഷ്യൻ ദൈവികനാകാൻവേണ്ടി ദൈവം തന്റെ പുത്രനെ മനുഷ്യനാകാൻ അയച്ചു. ക്രിസ്തുവിൽ നിന്ന് (അഭിഷിക്തനിൽ നിന്ന്) വ്യത്യസ്തനായിരുന്നു യേശു എന്ന ജ്ഞാനവാദികളുടെ അഭിപ്രായത്തെ ഇറനേവൂസ് വെല്ലുവിളിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായം ഇതാണ്: "ദൈവത്തിന്റെ വചനം, എല്ലാവരുടെയും രക്ഷകൻ, ആകാശവും ഭൂമിയും ഭരിക്കുന്നവൻ, ശരീരം ധരിക്കുകയും പിതാവിനാൽ പരിശുദ്ധാത്മാവിനെക്കൊണ്ട് അഭിഷേചിക്കപ്പെടുകയും ചെയ്തവനാണ് യേശു".[48] മനുഷ്യാവതാരത്തെ പുത്രന്റെ മനുഷ്യത്വസ്വീകരണമെന്ന നിലയിൽ ഇറനേവൂസ് ഊന്നിപ്പറഞ്ഞു. യേശുവിന്റെ യഥാർത്ഥ മനുഷ്യത്വത്തിന് ഊന്നൽ കൊടുക്കാനാണത്. വലന്തീനിയന്മാർ ക്രിസ്തുവിനെ (അഭിഷിക്തനെ അഥവാ മിശിഹായെ) യേശുവിൽ നിന്നു വേർതിരിച്ചു. റെയ്മൻ പണിക്കരെപ്പോലുള്ള പല ആധുനിക ദൈവശാസ്ത്രജ്ഞരും ഇതേ അബദ്ധസിദ്ധാന്തത്തിൽ നിന്ന് ഏറെ അകലെയല്ല.

### വചനത്തിന്റെ മനുഷ്യാവതാരവും ശരീരത്തിന്റെ വീണ്ടെടുപ്പും

ലോഗോസ് ജീവൻ, മനുഷ്യൻ സഭ എന്നിങ്ങനെയുള്ള നാല് ഏഓണുകൾ നിർഗമിപ്പിച്ച ശക്തികളാണ് ഭൂമിയിൽ പ്രത്യക്ഷപ്പെട്ട യേശുവിനെ ജനിപ്പിച്ചതെന്ന് വലന്തീനിയന്മാർ പഠിപ്പിച്ചു.[49] മാമ്മോദീസയുടെ സമയത്ത് യേശുവിന്റെ മേൽ വന്ന ശക്തി "പിതാവിന്റെ വിത്താണ്, പിതാവ്, പുത്രൻ, നിശ്ശബ്ദതയുടെ അവാച്യമായ ശക്തി എന്നിവയാണ്. അവർക്കും ഏഓണുകൾക്കും മാത്രമേ അത് അറിയാവൂ".[50] യേശുവിന്റെ മേൽ വന്ന ഈ ശക്തി യേശുവുമായി ഐക്യപ്പെട്ടു. അതുകൊണ്ട് യേശുവിൽത്തന്നെ ക്രിസ്തു ഉണ്ടായിരുന്നു. അവരുടെ അഭിപ്രായത്തിൽ യേശുവിന്റേത് ജീവൻ നല്കപ്പെട്ട ശരീരമാണ്. "അതിനു മാനസിക സത്തയുണ്ട്. എന്നാൽ കാണപ്പെടാനും സ്പർശിക്കപ്പെടാനും സഹിക്കാനും കഴിയുന്നതിന് അവാച്യമായ സാമർത്ഥ്യത്തോടെ അത് തയ്യാറാക്കപ്പെട്ടിരുന്നു".[51]

മനുഷ്യാവതാരം ചെയ്ത വചനമായ യേശു കന്യകയിൽ നിന്നു ഒന്നും സ്വീകരിച്ചില്ലെന്നും കന്യകയിലൂടെ കടന്നുപോയതേ ഉള്ളൂ എന്നും അവർ പഠിപ്പിച്ചു.[52] മനുഷ്യനായ യേശു മരണത്തിനുമുമ്പ് ക്രിസ്തുവിനെ (മിശിഹായെ) ഉപേകഷിച്ചുവെന്നും അവർ പഠിപ്പിച്ചിരുന്നു. യേശു കുരിശിൽക്കിടന്ന് "എന്റെ ദൈവമേ, എന്റെ ദൈവമേ, എന്തുകൊണ്ട് എന്നെ ഉപേക്ഷിച്ചു" (മർക്കോ 15:34) എന്നിങ്ങനെ പരിത്യക്താവസ്ഥയിൽ നിലവിളിച്ചത് ക്രിസ്തുവിനെ അഭിസംബോധന ചെയ്തുകൊണ്ടാണെന്ന് അവർ വ്യാഖ്യാനിച്ചു.[53] ഇത്തരം അബദ്ധസിദ്ധാന്തത്തിനെതിരേ ഇറനേവൂസ് പ്രത്യുത്തരിച്ചു: "നമ്മോടൊപ്പം ഭക്ഷിക്കുന്ന (cf 1 കോറി 10:16) അവൻ ആരാണ്? ക്രിസ്തു മുകളിൽ നിന്നുള്ളവനും ഇവർ കണ്ടുപിടിച്ചവനുമാണോ? അതിരുവരെ വ്യാപിച്ചവനും അവരുടെ അമ്മയെ (അക്കാമോത്തിനെ) രൂപപ്പെടുത്തിയവനുമാണോ? അതോ കന്യകയിൽ നിന്നുള്ള എമ്മാനുവേലാണോ?[54] ജ്ഞാനവാദികൾ പറയുന്നതുപോലെ ക്രിസ്തു കന്യകയിൽനിന്ന് ഒന്നും സ്വീകരിച്ചില്ലെങ്കിൽ ഭൂമിയിൽ നിന്നുള്ള ഭക്ഷണം അവന് എങ്ങനെ കഴിക്കാൻ സാധിക്കും? അവൻ ഉപവസിച്ചപ്പോൾ എങ്ങനെ വിശപ്പ് അനുഭവിച്ചു? ഇറനേവൂസ് ചോദിക്കുന്നു: "ശരീരത്തെ രക്ഷിക്കുന്ന പ്രശ്നമില്ലെങ്കിൽ ദൈവവചനം ശരീരമാക്കപ്പെടുമായിരുന്നില്ല. നീതിമാന്റെ രക്തം പരിഗണിക്കപ്പെടുന്നില്ലെങ്കിൽ അവിടത്തേക്ക് രക്തം ഉണ്ടാകുമായിരുന്നില്ല".[55] അതുകൊണ്ട്, ഇറനേവൂസ് ഇങ്ങനെ പ്രസ്താവിക്കുന്നു: മനുഷ്യത്വത്തെ തന്നിൽ സമാഹരിക്കാനും പരിഹാരക്രിയ ചെയ്യാനും ക്രിസ്തു യഥാർത്ഥശരീരത്തിൽ സഹിക്കുകയും തന്റെ യഥാർത്ഥ രക്തം ചൊരിയുകയും ചെയ്യേണ്ടിയിരുന്നു. ദൈവവചനത്തിന്റെ മനുഷ്യാവതാരവും ദൈവപുത്രന്റെ ശരീരത്തിലുള്ള സഹനവും മരണവും വഴിയാണ് മനുഷ്യവംശം ദൈവത്തെ കാണുകയും വീണ്ടെടുപ്പ് അനുഭവിക്കുകയും ചെയ്യുന്നത്. ഹാൻസ്ബൽത്താസർ ഇങ്ങനെ പ്രസ്താവിക്കുന്നു: ദൈവം മനുഷ്യനായി, ശരീരമായി. ഈ വസ്തുത ഒരു കാര്യം തെളിയിക്കുന്നു. അതായത് മുഴുവൻ ഭൗമിക ലോകത്തിന്റെയും വീണ്ടെടുപ്പും ഉത്ഥാനവും ഒരു സാധ്യതമാത്രമല്ല ഒരു വസ്തുതയാണ്.[56] മനുഷ്യാവതാരരഹസ്യത്തിൽ സർവശക്തനായ ദൈവം ലോകത്തിലേക്കു വന്നു. ബൽത്താസറിന്റെ അഭിപ്രായത്തിൽ മനുഷ്യൻ ദൈവത്തിന്റെ പാത്രമായിത്തീരുന്നു; ഭൂമി അവിടത്തെ നിവാസസ്ഥാനമായിത്തീരുന്നു.[57]

അങ്ങനെ, വചനത്തിന്റെ മനുഷ്യാവതാരം ഇറനേവൂസിന്റെ ക്രിസ്തുശാസ്ത്രത്തിലേക്കുള്ള താക്കോലാണ്. ക്രിസ്തുവിന് ഭൗതികശരീരമില്ലായിരുന്നുവെന്നും മാനസികസത്ത (Psychic Substance) മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നുമുള്ള ജ്ഞാനവാദികളുടെ ആശയത്തെ അദ്ദേഹം തള്ളിക്കളഞ്ഞു. വചനം ശരീരമായിത്തീർന്നില്ലെങ്കിൽ, ശരീരംപോലെ കാണപ്പെടുകമാത്രമേ ചെയ്തുള്ളൂവെങ്കിൽ, അവിടത്തെ രക്ഷാകരകർമ്മം യഥാർത്ഥമായിരിക്കുകയില്ലെന്ന് ഇറനേവൂസ് പ്രസ്താവിച്ചു. അദ്ദേഹത്തിന്റെ അഭിപ്രായം ഇതാണ്: അവൻ ആരായിക്കാണപ്പെടുവോ അതു തന്നെയായിരുന്നു. ദൈവം മനുഷ്യന്റെ പ്രാചീന രൂപപ്പെടുത്തലിനെ തന്നിൽത്തന്നെ സമാഹരിച്ചു. അവൻ പാപത്തെ കൊല്ലാനും മരണത്തിന്റെ ശക്തി ഇല്ലായ്മ ചെയ്യാനും മനുഷ്യനെ ജീവിപ്പിക്കാനും വേണ്ടിത്തന്നെ. അതുകൊണ്ട് അവിടത്തെ പ്രവൃത്തി സത്യമാണ്.[59] അങ്ങനെ വചനത്തിന്റെ മനുഷ്യാവതാരത്തിലൂടെ ദൈവം സുനിശ്ചിതമായി ലോകത്തിലേക്കു പ്രവേശിക്കുന്നു. യേശുവിന്റെ മനുഷ്യത്വം അവിടത്തെ പീഡാസഹനം കുരിശിൽക്കിടന്നുള്ള അവിടത്തെ മരണം എന്നിയെക്കുറിച്ച് ഇറനേവൂസ് ഊന്നിപ്പറയുന്നു.[60] യേശു തന്റെ വീണ്ടെടുപ്പുകർമ്മം തുടങ്ങാൻവേണ്ടി മനുഷ്യത്വം സ്വീകരിച്ചു. അത് കുരിശിലെ മരണത്തിൽ പൂർത്തിയാകും. എന്തെന്നാൽ ഈ ദൈവവചനം മനുഷ്യനായി. ദൈവപുത്രൻ മനുഷ്യപുത്രനായി. അങ്ങനെ വചനത്തോടുചേർന്ന മനുഷ്യൻ ദത്തെടുപ്പുസ്വീകരിക്കാനും ദൈവപുത്രനാകാനുംവേണ്ടിത്തന്നെ[61]. മനുഷ്യവംശത്തോടുള്ള ക്രിസ്തുവിന്റെ ഐക്യദാർഢ്യത്തിന്റെ പരമലക്ഷ്യം മനുഷ്യവംശത്തെ ദൈവികമാക്കുകയെന്നതാണ്. അതുകൊണ്ട് ഇറനേവൂസ് ചോദിക്കുന്നു: അനശ്വരതയും അമർത്ത്യതയും ആദ്യം നമ്മൾ ആയിരിക്കുന്ന അവസ്ഥയിലായില്ലെങ്കിൽ നാം അനശ്വരതയോടും അമർത്ത്യതയോടും കൂട്ടിച്ചേർക്കപ്പെടാൻ എങ്ങനെകഴിയും.[62] രക്ഷ ആവശ്യമായിരുന്നത് മനുഷ്യനിലെ ചൈതന്യത്തിനല്ല, പാപം നിറഞ്ഞ ശാരീരികാവസ്ഥയുള്ള മനുഷ്യനാണ്. അവന്റെ ശരീരം വീണ്ടെടുക്കപ്പെടുകയും ഉയർത്തപ്പെടുകയും വേണം. അവന്റെ ശരീരത്തിനാണ് നാശരാഹിത്യം (അനശ്വരത) ആവശ്യമായിരിക്കുന്നത്. അതുകൊണ്ട് മനുഷ്യൻ മുഴുവനായി, ശരീരവും ആത്മാവുമായി, അമർത്ത്യതയിലേക്കു പ്രവേശിക്കും. ക്രിസ്തുവിന്റെ മനുഷ്യാവതാരവും നമ്മുടെ ശരീരത്തിന്റെ വീണ്ടെടുപ്പും അഭേദ്യമാംവിധം ബന്ധപ്പെട്ടിരിക്കുന്നു.

ഇറനേവൂസിന്റെ ദൈവശാസ്ത്രത്തിൽ രക്ഷ സാരാംശപരമായി ശരീരത്തോടു ബന്ധപ്പെട്ടതാണ്. ഡെനിസ്മിൻസ് ഓ.പി. ഇങ്ങനെ അഭിപ്രായപ്പെടുന്നു: പ്രകൃത്യാ നശ്വരവും മർത്ത്യവുമായ ഘടകത്തിന് (സ്വന്തം ഛായയിലും സാദൃശ്യത്തിലും ദൈവവചനം രൂപപ്പെടുത്തിയ ശരീരത്തിന്) അനശ്വരതയും അമർത്ത്യതയും നല്കുന്നുവെന്നതിൽത്തന്നെയാണ് രക്ഷാപദ്ധതിയുടെ യഥാർത്ഥ അദ്ഭുതം[63]. അതുകൊണ്ട് ശരീരത്തിന്റെ ഉത്ഥാനവും മുഴുവൻ ലോകത്തെയും നവസൃഷ്ടിയാക്കി പരിണമിപ്പിക്കലും സൃഷ്ടികർമ്മത്തിന്റെ മൗലികഘടകമാണ്. മനുഷ്യവംശവും ലോകവും ക്രിസ്തുവിൽ നവീകരിക്കപ്പെടാനും രൂപാന്തരീകൃതമാക്കപ്പെടാനും വിധിക്കപ്പെട്ടതാണ്.[64]

വിശുദ്ധ പൗലോസിന്റെ സമാഹരണ ദൈവശാസ്ത്രം വിവരിച്ചുകൊണ്ട് ഇറനേവൂസ് ഇങ്ങനെ പ്രസ്താവിക്കുന്നു: പാപവും മരണവും ഒരു മനുഷ്യന്റെ അനുസരണമില്ലായ്മമൂലം ലോകത്തിൽ പ്രവേശിച്ചു. (റോമാ 15:12,19) അതുപോലെ, ഒരു മനുഷ്യന്റെ അനുസരണംകൊണ്ട് നീതി കൊണ്ടുവരപ്പെട്ടു. മുൻപു മൃതരായിരുന്ന മനുഷ്യർക്ക് ജീവന്റെ ഫലം ഉത്പാദിപ്പിക്കുകയും ചെയ്തു.[65] ഇറനേവൂസിന്റെ അഭിപായത്തിൽ ക്രിസ്തു മനുഷ്യവംശത്തിന്റെ എല്ലാഘട്ടങ്ങളെയും തന്നിൽ സമാഹരിക്കുന്നു. പറുദീസായിലെ അക്ഷതമായ മണ്ണിൽ നിന്ന് ആദിമ മനുഷ്യനെ ദൈവം രൂപപ്പെടുത്തിയ ഘട്ടം മുതൽ രക്ഷയുടെ കാലത്തു ജീവിക്കുന്ന എല്ലാവരിലൂടെയും അതു കടക്കുന്നു. ഈ അർതഥത്തിൽ ക്രിസ്തുവിന്റെ മരണം ആദത്തിന്റെ പാപത്തിനുള്ള യഥാർത്ഥ പരിഹാരമായിത്തീരുന്നു. ആദം പരാജയപ്പെട്ടിടത്ത് ക്രിസ്തു ജയിക്കുന്നു. ക്രിസ്തുവിൽ മനുഷ്യവംശം ദൈവത്തോടുള്ള അതിന്റെ ആദിമസാദൃശ്യവും ഛായയും വീണ്ടെടുക്കുന്നു. അവിടന്ന് മനുഷ്യവംശത്തിന്റെ ഗതി അനുസരണമില്ലായ്മയിൽ നിന്ന് അനുസരണത്തിലേക്കു മാറ്റുന്നു. അങ്ങനെ ആദത്തിൽ നഷ്ടമായതെല്ലാം ക്രിസ്തുവിലൂടെ വീണ്ടെടുക്കപ്പെടുന്നു.

**ഇറനേവൂസും വിശുദ്ധ ഗ്രന്ഥവ്യാഖ്യാനവും**

ഇറനേവൂസിന്റെ ദൈവശാസ്ത്രം അദ്ദേഹത്തിന്റെ വേദഗ്രന്ഥവ്യാഖ്യാനരീതികളോടു ബന്ധപ്പെട്ടിരിക്കുന്നു. വലന്തീനിയന്മാർ തങ്ങളുടെ ഐതിഹാസിക സിദ്ധാന്തങ്ങളെ നീതീകരിക്കാനും വ്യാഖ്യാനിക്കാനും വേദഗ്രന്ഥം ദുരുപയോഗിച്ചു. വേദഗ്രന്ഥഭാഗങ്ങളിലെ ക്രമത്തെയും പരസ്പരബന്ധത്തെയും അവർ അവഗണിച്ചു. ജ്ഞാനത്തെ എല്ലാവരും ശരിയായി ഗ്രഹിക്കുന്നില്ലെന്ന് (cf മത്തായി 19:11) അവർ വിശ്വസിച്ചു.[66] രഹസ്യമായ അപ്പസ്തോലികപ്രബോധനം സ്വീകരിച്ചവർക്കു മാത്രമേ അത് വ്യാഖ്യാനിക്കാനും മനസ്സിലാക്കാനും കഴിയുകയുള്ളൂവെന്ന് അവർ പറഞ്ഞു. തങ്ങൾക്ക് ഈ രഹസ്യജ്ഞാനമുണ്ടെന്ന് അവർ അവകാശപ്പെട്ടു.

ക്രിസ്തുവും പൗലോസും എല്ലാവരെയും രഹസ്യ ജ്ഞാനം പഠിപ്പിച്ചില്ലെന്നും ആത്മീയമായി പക്വത പ്രാപിച്ചവരെ മാത്രമേ പഠിപ്പിച്ചിട്ടുള്ളൂവെന്നും അവർ അഭിപ്രായപ്പെട്ടു. ജ്ഞാനവാദികളുടെ വിവിധ സെക്ടുകൾ പുതിയ നിയമത്തിലെ വിവിധഗ്രന്ഥ ങ്ങളെയാണ് ക്രിസ്തുവിന്റെ യഥാർത്ഥപ്രബോധന മുള്ളവയായി സ്വീകരിച്ചത്. മാർസിയോൺ പഴയ നിയമം മുഴുവനും തള്ളിക്കളഞ്ഞു. അയാൾ ലൂക്കാ യുടെ സുവിശേഷം മാത്രം യഥാർത്ഥവേദപുസ്ത കമായി എഡിറ്റുചെയ്തു സ്വീകരിച്ചു. വലന്തീനിയ ന്മാർക്ക് നാലിലേറെ സുവിശേഷങ്ങളുണ്ടായിരുന്നു. വിശുദ്ധ ലിഖിതം സമാഹൃത സമഗ്രതയാണെന്നും അതിൽ ദൈവം ക്രമേണ സ്വയം വെളിപ്പെടുത്തു ന്നുവെന്നും ഇറനേവൂസ് അഭിപ്രായപ്പെട്ടു. അദ്ദേഹം വിശുദ്ധ ലിഖിതങ്ങളുടെ ഐക്യത്തെപ്പറ്റി ഉറപ്പിച്ചു പറഞ്ഞു. അതിനെ ക്രൈസ്തവോർത്തഡോക്സി യുടെയും ഐക്യത്തിന്റെയും മാനദണ്ഡമായി സ്ഥാപിക്കുകയും ചെയ്തു.[67] നാലു കാനോനിക സുവിശേഷങ്ങൾക്ക് സാക്ഷ്യം വഹിക്കുകയും അവ യുടെ കർത്തൃത്വത്തെപ്പറ്റി ഉറപ്പിച്ചുപറയുകയും ചെയ്ത ആദിമ സഭാപിതാക്കന്മാരിൽ ഒരാളാണ് ഇറ നേവൂസ്. എന്തുകൊണ്ട് നാലെണ്ണമേ ഉണ്ടാകാവൂ എന്നു കാണിക്കാൻ അദ്ദേഹം ദൈവശാസ്ത്രപര മായ കാരണങ്ങൾ ചൂണ്ടിക്കാണിച്ചു. വിശുദ്ധലി ഖിതങ്ങൾ വ്യാഖ്യാനിക്കാനുള്ള രീതി അദ്ദേഹം സ്ഥാപിച്ചു. ഓരോ സുവിശേഷവും മറ്റുള്ളവയുടെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചുകൊണ്ടാണ് അങ്ങനെ ചെയ്തത്.[68] വിശുദ്ധ ലിഖിതത്തെ വലന്തീനിയന്മാർ വ്യാഖ്യാനിക്കുന്ന രീതിയെ അദ്ദേഹം വിമർശിച്ചുത ള്ളിക്കളഞ്ഞു.

### സഭയിൽ മെത്രാന്മാരുടെ സ്ഥാനം

അപ്പസ്തോലന്മാരുടെ പിൻഗാമിയും യഥാർത്ഥക്രൈസ്തവവിശ്വാസത്തിന്റെ അധ്യാപക രുമെന്ന നിലയിൽ മെത്രാന്മാർക്ക് സഭയിലുള്ള സ്ഥാനത്തിനു നല്കിയ ഊന്നലാണ് ക്രൈസ്തസ ഭയ്ക്ക് ഇറനേവൂസ് നല്കിയ മറ്റൊരു സംഭാവന. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ലോകമെങ്ങും വ്യാപിച്ചിരിക്കുന്ന അപ്പസ്തോലികസഭകൾ യേശു ക്രിസ്തുവിന്റെ സുവിശേഷത്തിന്റെ സത്യത്തെ സംരക്ഷിക്കുകയും കാത്തുസൂക്ഷിക്കുകയും ചെയ്തു. യഥാർത്ഥജ്ഞാനമെന്നത് രഹസ്യവും വാച്യവുമായ പാരമ്പര്യമാണെന്ന ജ്ഞാനവാദിക ളുടെ അവകാശവാദത്തെ അദ്ദേഹം തള്ളിക്കള ഞ്ഞു.[69] ജ്ഞാനവാദികൾ പറയുന്നതുപോലെ അത്തരത്തിലുള്ള ഏതെങ്കിലും രഹസ്യജ്ഞാനം ക്രിസ്തു അപ്പസ്തോലന്മാർക്ക് കൈമാറിയെങ്കിൽ അവർ തീർച്ചയായും സഭയെ ഏല്പിച്ചവർക്ക് പ്രത്യേകമായി അതു കൈമാറുമായിരുന്നു. കാരണം, അവർ തങ്ങളുടെ പിൻഗാമികളാക്കിയവരും പഠിപ്പി ക്കാനുള്ള തങ്ങളുടെ സ്ഥാനം നല്കിയവരും എല്ലാ വിധത്തിലും പൂർണരും കുറ്റമറ്റവരുമായിരിക്കണ മെന്ന് (1 തിമോ 3:2) അവർ കരുതും.[70] അതുകൊണ്ട് ഇറനേവൂസ് ഇങ്ങനെ വാദിച്ചു: പാഷണ്ഡികൾ അവകാശപ്പെടുന്ന രഹസ്യജ്ഞാനം അടുത്തകാ ലത്തു കണ്ടുപിടിച്ചതാണ്. അതിന് അപ്പസ്തോലാ ധികാരം അവകാശപ്പെടാൻ സാധിക്കുകയില്ല. തന്മൂലം അപ്പസ്തോലന്മാർ തങ്ങളുടെ യഥാർത്ഥ പിൻഗാമികൾക്ക് കൈമാറിയ വിശ്വാസത്തിന്റെ നിയമം സഭയുടെ യഥാർത്ഥസിദ്ധാന്തമാണ്.

### ഇരനേവൂസ് എന്ന ദൈവശാസ്ത്രജ്ഞൻ

ഇരനേവൂസിനെ സിദ്ധാന്തപരമായ അല്ലെങ്കിൽ വിചാരവത്തായ ഒരു ദൈവശാസ്ത്രജ്ഞനായി കരു താൻ നമുക്കു കഴിഞ്ഞെന്നുവരില്ല. എന്നാലും വിശുദ്ധ ലിഖിതങ്ങളോടുള്ള അദ്ദേഹത്തിന്റെ ക്രമ വത്കൃതവും സമഗ്രവുമായ സമീപനവും തന്റെ മത ത്തിന്റെ സത്യങ്ങളെ ന്യായീകരിക്കാനുള്ള കഴിവും നാം അംഗീകരിക്കണം. വിശുദ്ധ ലിഖിതങ്ങളെ ക്രിസ്തുശാസ്ത്രപരമായ വീക്ഷണത്തിലൂടെ വ്യാഖ്യാനിക്കാനുള്ള രീതി അദ്ദേഹം വികസിപ്പി ച്ചു. നാലു സുവിശേശഷങ്ങളെക്കുറിച്ചുള്ള അദ്ദേഹ ത്തിന്റെ ദർശനം സമകാലീനർക്ക് ഒരു പുതുമയായി തോന്നിയിട്ടുണ്ടാകും. അദ്ദേഹത്തിന്റെ വേദഗ്രന്ഥ ദൈവശാസ്ത്രം മൗലികമായി യോഹന്നാൻ ശ്ലീഹാ യുടേതാണ്. അതുകൊണ്ട് അതു മനുഷ്യാവതാര സംബന്ധമാണ്. അദ്ദേഹം ക്രമവത്കൃതദൈവശാ സ്ത്രത്തിന്റെ പ്രണേതാവ് എന്നതിനെക്കാൾ ഒരു വേദശാസ്ത്രജ്ഞനും ന്യായീകരണവാദിയുമാണ്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ വിശുദ്ധ ഗ്രന്ഥ വ്യാഖ്യാനം പാരമ്പര്യത്താൽ നയിക്കപ്പെടുന്ന ഒരു അഭ്യാസമാണ്. ഒരു ദൈവമേ ഉള്ളൂവെന്നും മനു ഷ്യാവതാരം ചെയ്ത ദൈവവചനമായ യേശു കർത്താവാണെന്നും ഉറപ്പിച്ചുപറഞ്ഞുകൊണ്ടാണ് അദ്ദേഹത്തിന്റെ ക്രിസ്തുവിജ്ഞാനീയം തുടങ്ങുന്ന ത്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ ഏകദൈവം സൃഷ്ടിയുടെയും വീണ്ടെടുപ്പിന്റെയും ദൈവമാണ്. പഴയനിയമത്തിന്റെയും പുതിയ നിയമത്തിന്റെയും ദൈവമാണ്. ദൈവവും അവിടത്തെ ജനവും തമ്മിൽ ഒരു ഉടമ്പടിയേ ഉള്ളൂ. അത് ചരിത്രപരമായ പലഘ ട്ടങ്ങളിലൂടെ പ്രകാശിപ്പിക്കപ്പെടുന്നു.

വളരാൻ കഴിവുള്ളവരെന്ന മനുഷ്യവംശത്തെ ക്കുറിച്ചുള്ള ഇറനേവൂസിന്റെ ആശയം അദ്ദേഹ ത്തിന്റെ രക്ഷാചരിത്രദൈവശാസ്ത്രത്തെ രൂപപ്പെ ടുത്തുന്നു. യേശുക്രിസ്തുവിൽ മാത്രമാണ് നമുക്കു സമ്പൂർണ മനുഷ്യത്വം കണ്ടുമുട്ടാൻ കഴിയുന്നത്. സഹനം യഥാർത്ഥമാണ്. അത് മനുഷ്യന് വളരാ നുള്ള അവസരം നല്കുന്നു. യേശു യഥാർത്ഥത്തിൽ

പീഡസഹിക്കുകയും മരിക്കുകയും ചെയ്തു. പാപിയായ മനുഷ്യന്റെ സ്ഥാനത്ത് അവിടന്ന് മരണംവരെ അനുസരണമുള്ളവനായി. അതു ദൈവത്തിനു സമർപ്പിച്ച ബലിയായിരുന്നു. അവിടത്തെ ബലി ദൈവം സ്വീകരിച്ചുവെന്നത് സഹിച്ചുമരിക്കുന്ന നമ്മളും അവിടത്തോടൊപ്പം ഉയിർക്കുമെന്ന ഉറപ്പാണു നല്കുന്നത്. ദൈവവചനം മനുഷ്യനായി, അതു വഴി അവിടന്നു നമ്മുടെ പാപപൂർണമായ മനുഷ്യത്വത്തിലേക്കു പ്രവേശിച്ചു. നമ്മുടെ ചരിത്രത്തെ പ്രത്യാശ നിറഞ്ഞ സാഹചര്യമാക്കാൻ വേണ്ടിയാണത്.

## ഇറനേവൂസ് എന്ന തത്വജ്ഞാനി

ഇറനേവൂസ് ഒരു തത്വജ്ഞാനിയായിരുന്നു എന്ന് ചിന്തിക്കാൻ സാധിക്കുകയില്ല. പാഷണ്ഡതകൾക്കെതിരേ എന്ന അദ്ദേഹത്തിന്റെ സുപ്രധാന കൃതി താത്ത്വിക സിദ്ധാന്തങ്ങൾക്കെതിരേ രചിക്കപ്പെട്ടതാണ്. എന്നാൽ അദ്ദേഹം സമകാലീന തത്ത്വചിന്താപദ്ധതികളെക്കുറിച്ച് അറിവില്ലാത്തവനായിരുന്നില്ല. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള സങ്കല്പത്തിൽ ദ്വൈതവാദമുള്ള പ്ലേറ്റോയുടെ സിദ്ധാന്തത്തെ അദ്ദേഹം തള്ളിക്കളഞ്ഞു. എന്നാലും പരിശീലനം ലഭിച്ച തത്ത്വചിന്താപരമായ മനസ്സ് അദ്ദേഹത്തിനുണ്ടായിരുന്നു. യുക്തിപൂർവം വാദിക്കാൻവേണ്ട കഴിവുമുണ്ടായിരുന്നു. പ്ലേറ്റോയെ അദ്ദേഹത്തിന്റെ ശത്രുക്കൾ അറിഞ്ഞതിനെക്കാൾ കൂടുതൽ അദ്ദേഹം അറിഞ്ഞിരുന്നു. നല്ലവനും നീതിമാനുമായ ഏകദൈവം എന്ന സങ്കല്പം പ്ലേറ്റോയ്ക്ക് ഉണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം പ്ലേറ്റോയെ പുകഴ്ത്തി.[71]

## ഇറനേവൂസിന്റെ സമകാലിക പ്രസക്തി

സുവിശേഷവത്കരണം, അജപാലനപരമായ നേതൃത്വം എന്നിവയുടെ ഒരു മാതൃകയാണ് ഇറനേവൂസ്. അദ്ദേഹം പാഷണ്ഡികളെ അവഗണിക്കുകയോ അവരിൽ നിന്ന് അകന്നുനില്ക്കുകയോ ചെയ്തില്ല. അജപാലനപരമായ മനസ്സോടെ അദ്ദേഹം അവരെ നേരിട്ടു. അവരെ നേരിടാൻ വിശുദ്ധ ലിഖിതങ്ങളും ക്രൈസ്തജീവിതത്തിന്റെയും ആരാധനയുടെയും പാരമ്പര്യങ്ങളും ഉപയോഗിച്ചു. തന്റെ എതിരാളികളുടെ തത്വചിന്താപരമായ കാഴ്ചപ്പാടുകളും സിദ്ധാന്തപരമായ സങ്കീർണതകളും മനസ്സിലാക്കാനും അപഗ്രഥിക്കാനും വ്യക്തമാക്കാനും അദ്ദേഹം കഷ്ടപ്പെട്ടു. വിമർശനപരമായിട്ടാണ് അവരെ നേരിട്ടത്. സഭയുടെ യഥാർത്ഥപ്രബോധനം ക്രമവത്കൃതവും സർവാശ്ലേഷിയായും അവതരിപ്പിച്ചു. യേശുക്രിസ്തുവിനെ സ്വീകരിക്കാനും അപ്പസ്തോലന്മാരുടെ ശരിയായ പ്രബോധനം സ്വീകരിക്കാനും അദ്ദേഹം പാഷണ്ഡികളെ വെല്ലുവിളിക്കുകയും ക്ഷണിക്കുകയും ചെയ്തു. ക്രിസ്ത്യാനികളെ യഥാർത്ഥ വിശ്വാസത്തിൽ രൂപപ്പെടുത്താനും ക്രൈസ്തവവിശ്വാസത്തെ ന്യായീകരിക്കാൻ അവരെ സഹായിക്കാനും വേണ്ടിയുള്ള പരിശ്രമമായിരുന്നു അദ്ദേഹത്തിന്റെ ദൈവശാസ്ത്രസിദ്ധാന്തങ്ങളുടെ ക്രോഡീകരണം.

ഇന്ന് സഭയ്ക്കുള്ളിലും പുറത്തും വിവിധ സെക്ടുകളുടെ രൂപത്തിൽ അബദ്ധ പ്രബോധനങ്ങൾ വർധിച്ചുവന്നുകൊണ്ടിരിക്കുന്നു. സത്യവിശ്വാസം അതിന്റെ സമഗ്രതയിൽ പഠിപ്പിക്കാനുള്ള സഭയുടെ ദൗത്യം നിർവഹിക്കുന്നതിൽ സഭാശ്രേഷ്ഠന്മാർ പ്രത്യേകം ശ്രദ്ധ വയ്ക്കേണ്ടിയിരിക്കുന്നു. സഭയിൽ നിന്ന് വേർപെടുത്തി വിശുദ്ധ ഗ്രന്ഥം വ്യാഖ്യാനിക്കുന്നതിന്റെ അപകടം തിരിച്ചറിയണം. സൃഷ്ടികർമ്മത്തെ രക്ഷാകരകർമ്മത്തിൽനിന്നോ, മനുഷ്യാവതാരത്തെ മരണോത്ഥാനങ്ങളിൽനിന്നോ വേർപെടുത്തി കാണുന്നതും വ്യാഖ്യാനിക്കുന്നതും ക്രൈസ്തവമല്ല. സൃഷ്ടികർമ്മവും രക്ഷാകർമ്മവും വരാനിരിക്കുന്ന മഹത്വവും ക്രിസ്തുകേന്ദ്രീകൃതമായ ഒരേ ദൈവികപദ്ധതിയുടെ ഭാഗമായി വിശ്വാസത്തിൽ സ്വീകരിക്കപ്പെടുമ്പോഴാണ് ക്രൈസ്തവ ജീവിതം പ്രത്യാശാപൂരിതമാകുന്നത്. ഈ പ്രത്യാശയുടെ താക്കോലായ മനുഷ്യാവതാരത്തെ ധ്യാനിക്കുമ്പോൾ, പുൽക്കൂട്ടിൽ മിന്നിത്തെളിയുന്ന വെളിച്ചവും കാൽവരിയിൽ ഇരുണ്ടുപോകുന്ന സൂര്യനും ഉത്ഥാനത്തിന്റെ നിത്യപ്രകാശത്തിലേക്കും സകലവും തന്നിൽ നവീകരിക്കുന്നവന്റെ മഹത്വത്തിലേക്കും നമ്മെ ആനയിക്കുകതന്നെ ചെയ്യും.

എല്ലാവർക്കും ക്രിസ്തുമസ് ആശംസകൾ നേരുന്നു.

*വിവർത്തനം: റവ. ഡോ. ജോർജ് കുരുക്കൂർ*

**Endnotes**

1 Cf. Robert M. Grant, *Irenaeus of Lyons*, ed. Carol Harrison (New York: Routledge, 1997), 2.
2 Ibid., 4.
3 Ibid., 5.
4 Cf. http://en.wikipedia.org/wiki/Irenaeus, accessed on 11. 24. 2012
5 Robert M. Grant, 6.
6 Cf. Wikipedia.org, Irenaeus.
7 Irenaeus, *Against Heresies*, trans. Robert M. Grant, (New York: Routledge, 1997), 3.11.8.
8 Ibid., Preface to Book V.
9 Cf. Wikipedia.org
10 Robert M. Grant, 21.
11 Cf. Ibid., 12-14.
12 Cf. Ibid., 16.
13 Cf."Gnostic Cosmology" as seen in http://www.newworldencyclopedia.org/entry/Gnosticism accessed on 11.25.2011.
14 Irenaeus, *Against Heresies*, 3.25.3.
15 Ibid., 1.1.1.




# ദൈവം സംസാരിക്കുന്ന പുസ്തകം

ഉണ്ണി അമ്മയമ്പലം

ഒരു പാറ്റ ഒരിക്കൽ ഇങ്ങനെ ചിന്തിച്ചു, മനുഷ്യരെല്ലാം മഹാമണ്ടന്മാരാണ്. മഹാമണ്ടന്മാർ. അതായത് മഹാന്മാരായ മണ്ടന്മാർ. മണ്ടന്മാരിലും മഹാന്മാരോ എന്നു ചിന്തിച്ചു സമയം കളയേണ്ട. മഹാനായ അലക്സാണ്ടർ, മഹാനായ അശോകൻ, മഹാനായ അക്ബർ അങ്ങനെയങ്ങനെ നമ്മുടെ മഹാത്മാഗാന്ധി വരെ. ഇവരെയെല്ലാം മഹാത്മാക്കൾ എന്നു വിളിച്ചതിന് വളരെ വലിയ കാരണങ്ങളുണ്ട്. എന്നാൽ മഹാനായ മണ്ടൻ എന്നു വിളിച്ചത് നമ്മളെ മാത്രം നോക്കിയാണ്. അതും വെറുമൊരു പാറ്റ! എന്തായിരുന്നു കാരണം.

ഒരു ദിവസം അടച്ചു മൂടിയ അലമാരയ്ക്കുള്ളിൽ നമ്മുടെ പാറ്റയാശാൻ ചെന്നു പെട്ടു. അലമാര തുറന്നിട്ട് നൂറ്റാണ്ടുകളായെന്നു തോന്നുന്നു. അത്രയ്ക്ക് നാറ്റവും പൊടിയും മാറാലയും എല്ലാമുണ്ട് അതിനകത്ത്. ഇതു വല്ലതും പാറ്റയ്ക്കു ബാധകമാണോ. അവന് കുറച്ചുനാളൊരു സുഖവാസം. ശല്യങ്ങളൊന്നുമുണ്ടാകരുത്. തുറക്കാതെയും തുടയ്ക്കാതെയുമിരിക്കുന്ന അലമാരയാകുമ്പോൾ നോ പ്രോബ്ളം. സന്തോഷമായവന്.

എന്താ ഈ അലമാരയ്ക്കകത്ത് ഇത്ര ഭദ്രമായി അടുക്കി വച്ചിരിക്കുന്നത്. കുറേ കടലാസുകൾ. ചിലതെല്ലാം കടലാസുകെട്ടുകളാണ്.

പാറ്റയങ്ങനെ ഓടി നടക്കുമ്പോഴാണ് ഒരു ചെതലിനെ കണ്ടത്. വേണമെങ്കിൽ ചിതലെന്നു കൂടി വിളിച്ചോളൂ. ചിതല് ഒരു വലിയ പുസ്തകത്തിന്റെ പകുതിഭാഗം മുഴുവനും അകത്താക്കി അടിപൊളിയായിട്ട്അങ്ങനെ ഇരിക്ക്യാണ്.

---

[16] Cf. Ibid.
[17] Male-female pairing of emanations.
[18] Cf. Irenaeus, Against *Heresies,* 1.1.1.
[19] Cf. Ireneus, Against Heresies, as seen in http://www.newadvent.org/fathers/0103.htm 1.5.4, accessed on 11.24.2011.
[20] Ireneus, Against Heresies, ed. Carol Harrison, 2.35.3.
[21] Ibid., 2.13.3.
[22] Richard A. Norris, Jr. *The Christological Controversy*: *Sources of Early Christian Thought* (Philadelphia: Fortress Press, 1980) 11.
[23] Ibid., 12.
[24] Ireneus, *Against Heresies*, 1.22.1.
[25] Ibid., 4.20.3.
[26] Ibid., 4.6.2.
[27] Ibid., 3.22.3.
[28] Ibid.
[29] Ibid.
[30] Ibid., 4.20.3.
[31] Ibid., 1.2.2-5.
[32] Ibid., 1.2.2.
[33] Ibid., 1.2.3.
[34] Ibid., 1.2.5, 4.1.
[35] Ibid., 1.2.3, 1.4.1,5, 1.5.4.
[36] Cf. Ibid., 1.5.6, 7.5.
[37] Denis Minns, O.P., *Irenaeus,* (Washington, D.C: Georgetown University Press, 1994), 15.
[38] Cf. Irenaeus*, Against Heresies*, 1.6.2.
[39] Cf. Ibid., 1.6.1.
[40] Irenaeus of Lyons, *On the Apostolic Preaching,* Trans. John Behr (Crestwood, New York: St. Vladimir's Seminary Press, 1997) 47-48.
[41] Irenaeus*, Against Heresies*, 4.20.7.
[42] Ibid., 4.20.7.
[43] Irenaeus, *On the Apostolic preaching*, no.12.
[44] Ibid., 16.
[45] Ibid.
[46] Irenaeus*, Against Heresies*, 3.18.1.
[47] Ibid.
[48] Ibid., 3.9.3.
[49] Cf. Ibid., 1.15.3.
[50] Ibid.
[51] Ibid., 1.6.1.
[52] Cf. David Brons, "The Role of Jesus in Valentinianism," as seen in ttp://www.gnosis.org/library/valentinus/Jesus_Valentinianism.htms
[53] Ibid.
[54] Irenaeus, Against Heresies, 3.18.3.
[55] Ibid., 5.14.1,2,3.
[56] Hans Urs von Balthasar, *The Scandal of the Incarnation* : *Irenaeus Against The Heresies* , trans. John Savard (Sanfransisco: Ignatius Press, 1981) 9.
[57] Ibid.
[58] Cf. Irenaeus, *Against Heresies*, 1.6.1.
[59] Ibid., 3.18.7.
[60] Ibid., 3.18.3.
[61] Ibid.,3.19.1.
[62] Ibid.
[63] Denis Minns, O.P., 126.
[64] Cf Irenaeus,*Against Heresies,* 5.36.3.
[65] Ibid., 3.21. 10.
[66] Cf. Ibid., 1.3.1.
[67] Cf. http://en.wikipedia.org/wiki/Irenaeus
[68] Cf. Irenaeus, *Against Heresies*, 3.11.7, 8, 9.
[69] Denis Minns O.P., 118.
[70] Irenaeus, *Against Heresies,* 3.3.1.
[71] Cf. Ibid., 3.25.3.



പാറ്റ അന്തം വിട്ടു.

'എടാ ചെതലേ... നീ ആളു കൊള്ളാമല്ലോ.. ഈ പുസ്തകം തിന്നുകയാ നിന്റെ പണി അല്ലേ...'

ചെതല് ചിരിച്ചു.

ഇത്തിരിയോളം പോന്ന തന്റെ ശരീരം കുലുക്കി കുലുക്കി ചിരിച്ചു.

പാറ്റ നോക്കുമ്പോൾ ചെതലൻ ചേട്ടനു പിന്നിൽ ഒരു നൂറായിരം ചെതൽ കുടുംബങ്ങൾ. കുഞ്ഞും, തള്ളയും, മുത്തശ്ശിയും, മുത്തശ്ശനും അങ്ങനെ കൊറേയുണ്ട്.

പാറ്റയ്ക്ക് കാര്യം മനസ്സിലായി.

'മനുഷ്യരാരും തുറന്നു നോക്കാനോ, തൂത്തു തുടച്ചു വൃത്തിയാക്കാനോ വരാത്തതുകൊണ്ട് വർഷങ്ങളായി ഇവന്മാരിവിടെ സ്ഥിര താമസമാക്കി പെറ്റു പെരുകുകയാണ്. ഇങ്ങനെ പോയാൽ ഈ അലമാരയിലെ പുസ്തകങ്ങളും പേപ്പറുകളും മുഴുവൻ ഇവന്മാരകത്താക്കും. തീർച്ച.'

ഇങ്ങനെ ചിന്തിച്ചു ചിന്തിച്ചു നമ്മുടെ പാറ്റയാശാൻ മനുഷ്യവർഗത്തെ നോക്കി അവർക്കു നൽകിയ മനോഹരമായ ഓമനപ്പേരാണ് 'മഹാനായ മണ്ടന്മാർ'. മഹാ നായ മണ്ടന്മാർ എന്നു തെറ്റി വായിച്ചേക്കരുത്.

ആ.. എനിക്കെന്താ ഇവിടെ കാര്യം. ചിതലു തിന്നുന്നിടത്ത് പാറ്റയ്ക്കെന്തു കാര്യം. അടങ്ങി ഒതുങ്ങി മുകളിലോ താഴെയോ എവിടെങ്കിലുമൊരു തട്ടിൽ സുഖമായി ജീവിക്കാം. കുറെയേറെക്കാലം. പാറ്റ ചാടിയോടി എങ്ങോട്ടോ പോയി.

പുസ്തകങ്ങൾ പണം കൊടുത്തു വാങ്ങി അലമാരയിൽ സൂക്ഷിച്ചിരിക്കുന്ന നമ്മളെപ്പോലെയുള്ളവർക്ക് ഒരു മുന്നറിയിപ്പാണ് പാറ്റയുടെ വിശേഷണം.

മഹാനായ മണ്ടാ എന്നു വിളിക്കുന്ന പാറ്റയാശാനെ ചിലരെങ്കിലും പുസ്തകം നിറച്ച അലമാര തുറന്നപ്പോൾ കണ്ടിരിക്കും. ചിലപ്പോൾ ചിതലിനേയും.

പുസ്തകം വാങ്ങുന്നത് അലമാരയിൽ അടച്ചു പൂട്ടി വയ്ക്കാനല്ല എന്ന് ഇനിയെങ്കിലും മനസ്സിലാക്കുമോ? പുസ്തകങ്ങൾ നിരന്തരം ഉപയോഗിക്കേണ്ട അറിവിന്റെ നിധികളാണ്.

നല്ല പുസ്തകങ്ങൾ അതു വാങ്ങിയ ഒരാൾക്ക് മാത്രമല്ല പ്രയോജനം ചെയ്യുന്നത്. അനേകർക്ക് വർഷങ്ങളോളം ഉപയോഗിക്കാൻ സാധിക്കും. ഫ്രഞ്ച് സാഹിത്യകാരൻ അനട്ടൊളേ ഫ്രാൻസ് ഒരിക്കൽ പറഞ്ഞു: 'പുസ്തകം ഒരിക്കലും കടം കൊടുത്തേക്കരുത്. ആരും തിരിച്ചു തരില്ല. എനിക്കു പലരും കടം തന്ന പുസ്തകങ്ങളാണ് എന്റെ ലൈബ്രറിയിലിരിക്കുന്നത്...'

ചിരി വരുന്നുണ്ടോ?

സംഭവം ശരിയാണ്.

നമ്മൾ പുസ്തകം വായിക്കുമ്പോൾ എത്രയെത്ര എഴുത്തുകാരാണ് നമ്മളോട് സംസാരിക്കുന്നത്?

മരിച്ചു പോയവരും ജീവിച്ചിരിക്കുന്നവരും അവർ സൃഷ്ടിച്ച വിചിത്ര സ്വഭാവങ്ങളുള്ള കഥാപാത്രങ്ങളും നമ്മളറിയാത്ത ഒരുപാടൊരുപാട് സ്ഥലങ്ങളും പ്രകൃതിയും എല്ലാമെല്ലാം നമ്മളോട് കാര്യങ്ങൾ പറയുന്നുണ്ട്. ഒരു കൂട്ടുകാരനെപ്പോലെ, സഹപാഠിയെപ്പോലെ, അധ്യാപകനെപ്പോലെ, മാതാപിതാക്കളെപ്പോലെ, എല്ലാം തികഞ്ഞ അറിവിന്റെ തമ്പുരാക്കന്മാരെപ്പോലെയല്ലേ ഓരോ പുസ്തകവും പെരുമാറുന്നത്. വ്യാസനും, വാല്മീകിയും, ഷേക്സ്പിയറുമൊന്നും ഇന്നു ജീവിച്ചിരിപ്പില്ല. പക്ഷേ അവർ നമ്മോടു വർത്തമാനം പറയുന്നു, സ്നേഹിക്കുന്നു, കുശലം ചോദിക്കുന്നു. എങ്ങനെ? അവരുടെ പുസ്തകങ്ങളിൽ കൂടി.

ജർമ്മൻ ശാസ്ത്രജ്ഞൻ ജി.സി. ലിഖ്റ്റെൻബർഗ് പറഞ്ഞു. പുസ്തകം കണ്ണാടി പോലെയാണെന്ന്. റോമൻ പ്രഭാഷകൻ മാർക്കസ് സിസീറോ പറഞ്ഞതോ.. 'പുസ്തകമില്ലാത്ത വീട് ആത്മാവില്ലാത്ത ശരീരംപോലെയാണെന്ന്.'



വായിച്ച കാര്യങ്ങൾ ജീവിതത്തിൽ പകർത്തണമെന്നും, ജീവിച്ചു കാട്ടണമെന്നും അമേരിക്കൻ സാഹിത്യകാരനായ ഹെന്റി ഡേവിഡ് തോറോ പറഞ്ഞിട്ടുണ്ട്.

നമ്മുടെ നാട്ടിൽ ഒരു പഴഞ്ചൊല്ലുണ്ട്. വിലപ്പെട്ടതൊന്നും അന്യരെ ഏൽപ്പിക്കരുതെന്ന്. പുസ്തകം, പണം, വിലപിടിച്ച രേഖകൾ, സർട്ടിഫിക്കറ്റ്, മാർക്ക്ലിസ്റ്റ്, ആധാരം ഇങ്ങനെ വിലപ്പെട്ടതെന്തെല്ലാമാണോ അതൊന്നും നമ്മൾ മറ്റുള്ളവരെ ഏൽപ്പിക്കരുത്.

ഒരു പുസ്തകം വായനയ്ക്ക് നൽകിയാൽ കൃത്യസമയത്തു തന്നെ അതു തിരികെ വാങ്ങണം. പുസ്തകത്തിന്റെ മൂല്യം എത്രത്തോളം വലുതാണെന്ന് ഇതിൽ നിന്നൊക്കെ വ്യക്തമല്ലേ.

**വായനയെപ്പറ്റി മഹാന്മാർ:**

*'ഞാനൊരു രാജാവല്ലായിരുന്നെങ്കിൽ ബാസലിയൻ ഗ്രന്ഥശാലയിലെ ലൈബ്രേറിയനായിരിക്കാൻ ആഗ്രഹിക്കുമായിരുന്നു' - ജെയിംസ് രാജാവ്*

*'പണം കൊടുത്തു വല്ലതും വാങ്ങുന്നുവെങ്കിൽ അത് പുസ്തകമായിരിക്കണം' - ഇറാസ്മസ്*

*'മനുഷ്യന്റെ അതിവ്യാകുല ജീവിതത്തിൽ നിഷ്കളങ്കമായ ആനന്ദം തരുന്ന നിമിഷങ്ങൾ അപൂർവ്വമാണ്. യുദ്ധം ജയിച്ചാലും നിധി കിട്ടിയാലും അത്തരമൊരാനന്ദം കിട്ടണമെന്നില്ല. പുസ്തക പ്രണയത്തിൽ നിന്നേ ആ നിരുപമാനന്ദാനുഭൂതി ലഭിക്കൂ' - സുകുമാർ അഴിക്കോട്.*

**ദൈവനിവേശിത ഗ്രന്ഥം**

ഇനി ലോകത്ത് ഏറ്റവുമധികം ആളുകൾ വായിക്കുകയും ഇപ്പോഴും വായിച്ചുകൊണ്ടിരിക്കുന്നതുമായ ഒരു ഗ്രന്ഥത്തെക്കുറിച്ചു പറയാം. വെറുമൊരു അറിവു പുസ്തകമല്ല അത്. **ദ വേർഡ് ഓഫ് ഗോഡ്.** അതായത് ദൈവശബ്ദം ജീവിക്കുന്ന പുസ്തകം. ദൈവം സംസാരിക്കുന്ന പുസ്തകം. അതാണ് വിശുദ്ധസത്യവേദപുസ്തകം. ഇനി പറയുക ദൈവം സംസാരിക്കുന്ന ഈ പുസ്തകത്തെ നമ്മൾ എങ്ങനെയൊക്കെ ബഹുമാനിക്കണം.

1) നിരന്തരം പാരായണം ചെയ്യണം. 2) വായിച്ചു ധ്യാനിക്കണം, പ്രാർത്ഥിക്കണം. 3) എപ്പോഴും വചന ഭാഗങ്ങൾ ഹൃദിസ്ഥമാക്കണം. 4) ചെറിയ ഒരു ബൈബിൾ കൈയിൽ സൂക്ഷിക്കണം. 5) നമ്മുടെ ആശ്രയമായി വചനത്തെ കരുതണം.



കേരള സർവ്വകലാശാല നടത്തിയ എം.എ. സംസ്കൃതം - സ്പെഷ്യൽ പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ ജോസി വർഗ്ഗീസ് വി.എസ്. കാഞ്ഞിരംപാറ, സെന്റ് ആന്റണീസ് മലങ്കര കത്തോലിക്ക ഇടവകാംഗവും MCYM വൈസ് പ്രസിഡന്റും (കാഞ്ഞിരംപാറ യൂണിറ്റ്) ഗവ.സംസ്കൃത കോളേജ് വിദ്യാർത്ഥിനിയും, തിരുവനന്തപുരം ഗവ. സെൻട്രൽ പ്രസ്സ്, ഫസ്റ്റ് ഗ്രേഡ് ബയന്റർ കെ. വർഗ്ഗീസിന്റെയും വെണ്ണിയൂർ സെന്റ് ജോസഫ് യു.പി.സ്കൂൾ ഹിന്ദി അദ്ധ്യാപിക, ബി.സുകുമാരിയുടെയും മകളാണ്.





# ചിത്രകാരന്റെ അന്വേഷണം

സി. ഹ്യുമിലിന എസ്.ഐ.സി




ലോകത്തിലെ ഏറ്റം സുന്ദരമായ വസ്തു എന്താണെന്ന് അന്വേഷിച്ച് വീടും നാടും വിട്ട് പുറപ്പെട്ട ഒരു ചിത്രകാരന്റെ കഥ വായിക്കാൻ ഇടയായി. തന്റെ അന്വേഷണത്തിന്റെ വഴിയിൽ ആദ്യം അയാൾ കണ്ടെത്തിയത് ഒരു പുരോഹിതനെയായിരുന്നു. ഏറെ പ്രതീക്ഷയോടെ ചിത്രകാരൻ ചോദിച്ചു: വന്ദ്യനായ പുരോഹിതാ, ലോകത്തിൽ ഏറ്റവും സുന്ദരമായ വസ്തു ഏതാണ്? ഒരു സംശയവും കൂടാതെ പുരോഹിതൻ പറഞ്ഞു, ''വിശ്വാസം''. ആ ഉത്തരം ചിത്രകാരന് തൃപ്തികരമായില്ല. അയാൾ വീണ്ടും നടന്നു. അല്പദൂരം നടന്നപ്പോൾ കണ്ടുമുട്ടിയ സ്ത്രീയോട് ചോദിച്ചു: സഹോദരീ! ഈ ലോകത്തിൽ ഏറ്റം മനോഹരമായ വസ്തു ഏതാണ്? വിവാഹജീവിതത്തിന്റെ നിറഞ്ഞ വസന്തത്തിലായിരുന്ന അവർ സന്തോഷത്തോടെ പറഞ്ഞു, ''സ്നേഹം''. ആ ഉത്തരവും ചിത്രകാരനെ തൃപ്തിപ്പെടുത്തിയില്ല. അയാൾ വീണ്ടും ഏറെ ദൂരം നടന്നു. അതാ വരുന്നു ഒരു പട്ടാളക്കാരൻ. അതേ ചോദ്യം അയാൾ പട്ടാളക്കാരനോടും ആവർത്തിച്ചു. നീണ്ട് നിവർന്ന് സ്റ്റെഡിയായി നിന്നുകൊണ്ട് പട്ടാളക്കാരൻ പറഞ്ഞു, ''സമാധാനം''. ഈ ഉത്തരവും ചിത്രകാരന് തൃപ്തി നൽകിയില്ല. അല്പം നിരാശനായിത്തന്നെ ചിത്രകാരൻ വീട്ടിലേക്ക് തിരികെ നടന്നു. വീടിനുമുമ്പിൽ എത്തിയപ്പോൾത്തന്നെ ഭാര്യ ആതാ അതീവസന്തോഷത്തോടെ തന്നെ സ്വീകരിക്കാൻ കാത്തുനിൽക്കുന്നു. പിതാവിന്റെ അസാന്നിദ്ധ്യത്തിൽ നിരാഹാരം അനുഷ്ഠിച്ച് തളർന്ന മക്കൾ ഉന്മേഷഭരിതരായി ഓടിയെത്തി പിതാവിനെ ആശ്ലേഷിക്കുന്നു. ആ ചിത്രകാരൻ ഒരുനിമിഷം സ്തബ്ദനായി നിന്നുപോയി. അയാളുടെ നിരാശാഭാവം മാറി, സന്തോഷചിത്തനായി. തന്റെ ചുറ്റും നിൽക്കുന്നവരിൽ പുരോഹിതൻ പറഞ്ഞ 'വിശ്വാസവും', സ്ത്രീ പറഞ്ഞ 'സ്നേഹവും' പട്ടാളക്കാരൻ പറഞ്ഞ 'സമാധാനവും' അയാൾക്ക് കണ്ടെത്താൻ കഴിഞ്ഞു.... അതിനുശേഷം അയാൾ മനോഹരമായ ഒരു ചിത്രം വരച്ചു. അത് ഒരു വീടിന്റെ ചിത്രം ആയിരുന്നു.

അതേ സഹോദരങ്ങളേ, വിഷമസന്ധികളിൽ മനുഷ്യന്റെ മടക്കയാത്ര വീട്ടിലേക്ക് തന്നെ. ധൂർത്തപുത്രന്റെ പന്നിക്കൂട്ടിൽ നിന്നുള്ള മടക്കയാത്ര എവിടേക്കായിരുന്നു? വീട്ടിലേക്ക്. സക്കേവൂസിനെ യേശു ക്ഷണിച്ചുകൊണ്ടുപോയത് എവിടേക്കാണ്? അവന്റെ വീട്ടിലേക്ക്. തളർവാദം പിടിച്ച് കുളക്കരയിൽ 38 വർഷം സൗഖ്യം തേടി കാത്തുകിടന്ന രോഗിയോട് നിന്റെ കിടക്കയും എടുത്ത് എങ്ങോട്ട് പോകാനാണ് യേശു പറഞ്ഞത്? വീട്ടിലേക്ക്.

പ്രിയപ്പെട്ട കൂട്ടുകാരാ! നിന്റെ മടക്കയാത്ര എങ്ങോട്ടാണ്.....? വീട്ടിലേക്കോ അതോ കൗതുകം നിറഞ്ഞ ലോകത്തിലേക്കോ....? വീട്ടിലേക്കുതന്നെ ആകട്ടെ. ഏറെ പേർ കാത്തിരിക്കുന്ന ആ വീട്ടിലേക്ക്. അവരെ നിനക്ക് വിശ്വസിക്കാം, സ്നേഹിക്കാം, അവിടെ നിനക്ക് സമാധാനം കണ്ടെത്താം. ഓരോ മാനസാന്തരവും വീട്ടിലേക്കുള്ള തിരിച്ചുവരവാണെന്നോർക്കുക.

സദാ നിനക്കുവേണ്ടി കാത്തിരിക്കുന്ന സ്വർഗ്ഗീയഭവനം, നിനക്കുവേണ്ടി മാത്രം കാത്തിരിക്കുന്ന ഒരു പിതാവുണ്ടവിടെ. സ്വർഗ്ഗമാണ് നമ്മുടെ വീട്, ശാശ്വതമായ വീട്. മടക്കയാത്രകളെല്ലാം ഈ വീട്ടിലേക്കുതന്നെ ആകട്ടെ!



വിശുദ്ധ ജീവിതം

# വിശുദ്ധ ഫ്രാൻസിസ് സേവ്യർ



ലോകം മുഴുവൻ നേടിയാലും സ്വന്തം ആത്മാവിനെ നഷ്ടമാക്കിയാൽ എന്ത് പ്രയോജനം *(മർക്കോ. 8:36)*

സി. സുഫല എസ്.ഐ.സി

പ്രിയ കൂട്ടുകാരേ,

ഭാരതത്തിന്റെ ദ്വിതീയ അപ്പസ്തോലൻ എന്നറിയപ്പെടുന്ന വിശുദ്ധ ഫ്രാൻസിസ് സേവ്യറിനെ നമുക്കെല്ലാവർക്കും ഏറെ പരിചയം ഉണ്ട് അല്ലേ? ഈ ലോകം മുഴുവൻ ഞാൻ നേടിയാലും എന്റെ ആത്മാവിനെ ഞാൻ നഷ്ടമാക്കിയാൽ ഈ ലോകത്തിലെ എന്റെ ജീവിതം കൊണ്ട് ഒരു പ്രയോജനവുമില്ലായെന്ന് നമ്മെ പഠിപ്പിച്ച വിശുദ്ധന്റെ ജീവിതത്തിലേക്ക് നമുക്ക് കടന്നുചെല്ലാം.

സ്പെയിനിലെ പിരണീസ് പർവ്വതശൃംഗങ്ങളുടെ താഴ്‌വരയിലുള്ള സാൻജ്ജസേ ഗ്രാമം. അവിടെയാണ് സുപ്രസിദ്ധമായ സേവ്യർ കോട്ട. കോട്ടയുടെ ഉടമ ജുവാൻ ഡി ജസ്സേ അതിസമ്പന്നനും രാജാവിന്റെ ആലോചനാ സഭയിലെ അംഗവുമായിരുന്നു. ഒരു സമ്പന്ന കുടുംബത്തിലെ ഏകാവകാശി ആയിരുന്ന ഖരിയയാണ് ജുവാന്റെ ഭാര്യ. 1506 ഏപ്രിൽ ആറാം തീയതി അവർക്ക് ഒരു കുട്ടി ജനിച്ചു. ഫ്രാൻസിസ്. തനിക്ക് ജന്മാവകാശമായി ലഭിക്കാനിരിക്കുന്ന കോട്ടയുടെ പേര് കൂടി ചേർന്ന് ഫ്രാൻസിസ് സേവ്യർ എന്ന് അവൻ അറിയപ്പെട്ടു. അമ്മ ഒരു മരിയ ഭക്തയായിരുന്നു. മകൻ ഒരു വൈദികനായി കാണാൻ അവർ ആഗ്രഹിച്ചു. കൂട്ടുകാരേ, നിങ്ങളെപ്പറ്റി നിങ്ങളുടെ മാതാപിതാക്കളുടെ സ്വപ്നമെന്താണെന്ന് നിങ്ങൾ ചിന്തിച്ചിട്ടുണ്ടോ? എന്നാൽ ഫ്രാൻസിസിന്റെ ആഗ്രഹം തന്റെ ജ്യേഷ്ഠൻമാരെപ്പോലെ സൈനിക സേവനം നടത്തി പേരും പെരുമയും നേടണമെന്നായികരുന്നു. വീട്ടിൽത്തന്നെയായിരുന്നു പ്രാഥമിക വിദ്യാഭ്യാസം. ഉപരി പഠനത്തിനായി ഫ്രാൻസിസ് പോയത് യൂറോപ്പിലെ സാംസ്കാരിക കേന്ദ്രങ്ങളിലൊന്നായ പാരീസിലേക്കാണ്. സുഖലോലുപതയുടെ ഇടം ആയ പാരീസിലേക്ക് ഒരു പ്രഭുകുമാരന്റെ എല്ലാ ആഡംബരങ്ങളോടും ആർഭാടങ്ങളോടും കൂടിയാണ് ഫ്രാൻസിസ് പഠനത്തിനെത്തിയത്. സ്വന്തമായി സർവ്വ സൗകര്യങ്ങളും, വീടും, വേലക്കാരനെയുംഏർപ്പാടു ചെയ്തിരുന്നു. പഠനത്തിൽ മിടുക്കനായിരുന്ന ഫ്രാൻസിസ് അക്കാലത്ത് പാരീസിലെ ആർഭാട ജീവിതം ശരിക്കും ആസ്വദിച്ചുകൊണ്ട് തന്നെയാണ് പഠനം നടത്തിയത്. പക്ഷെ ഈ ആഡംബര ജീവിതം ഏറെനാൾ തുടരാനായില്ല. പിതാവിന്റെ മരണവും സ്പെയിനിലെ രാഷ്ട്രീയ അസ്ഥിരതയും മൂലം വീട്ടിൽ വരുമാനം കുറഞ്ഞു. പഠിക്കാൻ പണം സ്വന്തമായി കണ്ടെത്തേണ്ടതായി വന്നു. ജോലിക്കാരനെ പിരിച്ചുവിട്ടു. വീട്ടിൽ സഹവിദ്യാർത്ഥികളെ താമസിപ്പിച്ചുകൊണ്ട് ചിലവ് കുറച്ചു. ഇത് ഫ്രാൻസിസിനെ ദൈവഹിതം തിരിച്ചറിയാൻ സഹായിച്ചു. ജീവിതം വഴിമുട്ടിയപ്പോൾ ഫ്രാൻസിസ് ദൈവത്തിങ്കലേക്ക് തിരിഞ്ഞു. തന്നോടൊപ്പമുണ്ടായിരുന്ന, സ്വന്തമെന്നു കരുതിയവ നശ്വരമാണെന്ന് മനസ്സിലായപ്പോൾ അനശ്വരനായ ദൈവത്തെ തേടി അവന്റെ ആത്മാവ് അസ്വസ്തമായി. കൂട്ടുകാരെ, നമ്മുടെ ജീവിതത്തിലും നഷ്ടങ്ങളും പരാജയങ്ങളും ഉണ്ടാകാം. അപ്പോഴൊക്കെ തളരാതെ ദൈവഹിതം നേടുന്ന ഒരു മനോഭാവം നമുക്കും രൂപപ്പെടുത്താം.

തത്വശാസ്ത്രവും കലയുമായിരുന്നു ഫ്രാൻസിസിന്റെ വിഷയങ്ങൾ. അതേ വിഷയം പഠിച്ചിരുന്ന ഫ്രാൻസിസിന്റെ സഹവാസിയായ ഹാബർ 13-ാം വയസ്സിൽ ബ്രഹ്മചര്യവ്രതം സ്വീകരിക്കുകയും ശെമ്മാശ്ശപട്ടത്തിനു ശേഷം ബിരുദപഠനം നടത്തുകയുമായിരുന്നു. ഹാബർ, ഫ്രാൻസിസിന്റെ ജീവിതത്തെ വളരെയധികം സ്വാധീനിച്ചു. ഹാബർ,




ഫ്രാൻസിസിന്റെ മുമ്പിൽ അനേകം ജീവിത ലക്ഷ്യങ്ങളുടെ സാധ്യത തുറന്നുവച്ചു.

ഒരു സൈനികനായിരുന്ന ഇഗ്നേഷ്യസ് ഫ്രാൻസുമായുള്ള യുദ്ധത്തിൽ മുറിവേറ്റു വീണു. യുദ്ധം ജയിച്ച് മന്ത്രിയാകുമെന്ന് പ്രതീക്ഷിച്ച അദ്ദേഹം രണ്ട് കാലിനും പരുക്കേറ്റ് നീറുന്ന മനസ്സുമായി വീട്ടിലേക്ക് പോയി. ഒരു രാത്രി തനിക്കുണ്ടായ അസാധാരണ സ്വപ്നത്തിന്റെ വെളിച്ചത്തിൽ ഇഗ്നേഷ്യസ് ഈശോയെ കൂടുതൽ മനസ്സിലാക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. പിന്നീടദ്ദേഹം പഠനത്തിനായി 38-ാം വയസ്സിൽ പാരീസ് സർവ്വകലാശാലയിൽ ചേർന്നു. അദ്ദേഹം താമസിച്ചത്ഫ്രാൻസിസിനും ഹാബർക്കുമൊപ്പമായിരുന്നു. പ്രാർത്ഥനയും, പരസ്നേഹ പ്രവൃത്തികളും, സഹനവും മുഖേന ഇഗ്നേഷ്യസും ഹാബറും കലാലയത്തിന്റെ മുഴുവൻ ശ്രദ്ധാകേന്ദ്രങ്ങളായി മാറി. ഭൗതിക ജീവിത വിജയങ്ങൾ കൊയ്യാൻ കരുതിയിറങ്ങിയിരിക്കുന്ന ഫ്രാൻസിസിന്റെ മുമ്പിലും, പിമ്പിലും, കാതിലും, മനസ്സിലും ഇഗ്നേഷ്യസിന്റെ ഒരു വാചകം കിടന്നു മുഴുങ്ങി. ഫ്രാൻസിസ്, ഫ്രാൻസിസ് ലോകം മുഴുവൻ നേടിയാലും ആത്മാവു നഷ്ടമായാൽ എന്ത് പ്രയോജനം? ഇപ്രകാരം ദൈവത്തിന്റെ സ്വരം മാതാപിതാക്കളിലൂടെയോ വൈദികരിലൂടെയോ സിസ്റ്റേഴ്സിലൂടെയോ അദ്ധ്യാപകരിലൂടെയോ കൂട്ടുകാരിലൂടെയോ നിങ്ങൾ കേട്ടിട്ടുണ്ടോ? ദൈവത്തിന്റെ സ്വരത്തിന് എപ്പോഴെങ്കിലും ചെവി കൊടുക്കാതിരുന്നിട്ടുണ്ടോ? മറ്റുള്ളവർക്ക് നന്മയുടെ പാത തുറന്നു കൊടുക്കാൻ നമ്മുടെ ഈ കൊച്ചു ജീവിതവും ഹേതുവാകണം.

1530-ൽ ഫ്രാൻസിസ് കലയിൽ ബിരുദവും നേടി അടുത്തുള്ള ഡോർവൻസ് സ്കൂളിൽ അദ്ധ്യാപകനായി. അപ്പോഴും ഇഗ്നേഷ്യസിന്റെ ചോദ്യം മനസ്സിൽ കിടന്നു മുഴങ്ങി. ഒരു ദിവസം ഫ്രാൻസിസ് ഇഗ്നേഷ്യസിനോട് ചോദിച്ചു. ഞാനെന്തു വേണമെന്നാണ് അങ്ങ് പറയുന്നത്. ഇഗ്നേഷ്യസ് പറഞ്ഞു. "ഫ്രാൻസിസ് നിന്നെ ഈശോ വിളിക്കുന്നു, പാലസ്തീനായിലും ആഫ്രിക്കയിലും സുവിശേഷം പ്രസംഗിക്കാൻ". ഫ്രാൻസിസ് പറഞ്ഞു, ഞാൻ വരാം. പക്ഷെ ഈശോ ഫ്രാൻസിസിനെ കൊണ്ടുപോയത് അതിനുമപ്പുറത്തേക്കായിരുന്നു. നല്ല കൂട്ടുകാരുമായുള്ള കൂട്ടുകെട്ട് നമ്മെ ദൈവത്തിലേക്ക് നയിക്കുമെന്ന് കൂട്ടുകാർക്കിപ്പോൾ മനസ്സിലായില്ലേ? ദൈവം നടത്തുന്ന ഓരോ വഴികളെ! മനുഷ്യൻ പദ്ധതികൾ വിഭാവനം ചെയ്യുന്നു. അന്തിമമായ തീരുമാനം കർത്താവിന്റേതാണ്. (സുഭാ. 10:1)

1533-ൽ ഫ്രാൻസിസ്, ഇഗ്നേഷ്യസ് ലയോളയുടെ പ്രേരണയാൽ തന്റെ ലൗകീക ജീവിത ലക്ഷ്യങ്ങളെല്ലാം ഉപേക്ഷിച്ചു. ഇഗ്നേഷ്യസ് ലയോളയുടെ നേതൃത്വത്തിൽ ഫ്രാൻസിസും മറ്റ് അഞ്ച് സഹോദരങ്ങളും ഈശോയെ പൂർണ്ണമായി അനുകരിക്കാനും ആത്മാക്കളുടെ രക്ഷയ്ക്കും വിശുദ്ധീകരണത്തിനും വേണ്ടി പ്രവർത്തിക്കുന്നതിനും തീവ്രമായി അഭിലഷിച്ചു. പോൾ മൂന്നാമൻ മാർപാപ്പയെ സന്ദർശിച്ച് തങ്ങളുടെ ലക്ഷ്യങ്ങൾ ബോധ്യപ്പെടുത്തി അനുഗ്രഹങ്ങൾ വാങ്ങാൻ അവർ റോമിലേക്ക് തിരിച്ചു. പുതിയ സംഘത്തിന്റെ ജീവിത രീതിയിലും പാണ്ഡിത്യത്തിലും സന്തുഷ്ടനായ മാർപാപ്പ അവർക്ക് പൗരോഹിത്യം സ്വീകരിക്കാനുള്ള അനുവാദം നൽകി. 1537 ജൂൺ 24 ന് ഫ്രാൻസിസ് പൗരോഹിത്യം സ്വീകരിച്ചു. കുറെ നാളത്തെ പ്രാർത്ഥനയ്ക്കും ഉപവാസത്തിനും പ്രായശ്ചിത്ത പ്രവൃത്തികൾക്കും ശേഷം സെപ്റ്റംബർ 30 ന് ഫാദർ ഫ്രാൻസിസ് സേവ്യർ പ്രഥമ ദിവ്യബലി അർപ്പിച്ചു. സംഘാഗംങ്ങൾ ഒന്നുച്ചുകൂടി ഈശോയ്ക്കായി ഒരു സന്യാസസമൂഹം സ്ഥാപിക്കാൻ തീരുമാനിച്ചു. ആദ്യം വെനീസിലെ ആശുപത്രികളിലും ചേരികളിലും പ്രവർത്തിക്കാൻ അവർ നിശ്ചയിച്ചു. ഇവരുടെ വിശ്വാസ തീക്ഷ്ണതയും ശുശ്രൂഷകളും യൂറോപ്പിലെങ്ങും വാർത്തയായി. അവർ യൂറോപ്പിലെ ഗ്രാമാന്തരങ്ങളിലൂടെ മതബോധനം നടത്തിയും രോഗികളെയും അശരണരെയും ശുശ്രൂഷിച്ചും നടത്തിയ യാത്രകൾ വളരെയധികം ശ്രദ്ധിക്കപ്പെട്ടു. ഫാദർ ഫ്രാൻസിസ് സേവ്യറിന്റെ മിഷൻ തീക്ഷ്ണതയെക്കുറിച്ച് കേട്ടിട്ട് നിങ്ങൾക്കും ഒരു മിഷനറിയാകാൻ തോന്നുന്നില്ലേ?

പോർച്ചുഗീസുകാർ ഇന്ത്യയിലേക്ക് കടൽപ്പാത കണ്ടെത്തി വ്യാപാരം നടത്തിക്കൊണ്ടിരുന്ന കാലഘട്ടമായിരുന്നു അത്. പോർച്ചുഗീസ് അധികാരികൾ ഇന്ത്യയിൽ സുവിശേഷവേല ചെയ്യാൻ ഏതാനും ഈശോസഭാ വൈദികർ വേണമെന്ന് ഇഗ്നേഷ്യസ് ലയോളയോട് ആവശ്യപ്പെട്ടെങ്കിലും അവർക്ക് ഇന്ത്യയിലേക്ക് വരാൻ സാഹചര്യങ്ങൾ അനുവദിച്ചില്ല. രണ്ട് പേർക്ക് പകരം ഒരാൾ-ഈശോസഭയുടെ നെടുംതൂണുകളിലൊരാൾ ഫാദർ ഫ്രാൻസിസ് സേവ്യർ അവിചാരിതമായി ഇന്ത്യയിലേക്ക് യാത്ര തിരിക്കേണ്ടി വന്നു. പേപ്പൽ പ്രതിനിധി എന്ന പദവി മാർപാപ്പ ഫാദർ ഫ്രാൻസിസിന് നൽകി.

1542 മെയ് 6-ാം തീയതി ഫാദർ ഫ്രാൻസിസ് ഗോവയിലെത്തി. വിശ്വാസത്തിന്റെ കാര്യത്തിൽ അപ്പോൾ അവിടുത്തെ ജനങ്ങളുടെ അവസ്ഥ ഫാദർ ഫ്രാൻസിസിന് വളരെ ഹൃദയവേദന ഉണ്ടാക്കുന്ന തരത്തിൽ ആയിരുന്നു. ഒരു ചെറിയ മണിയും കുലുക്കി അദ്ദേഹം തെരുവിലേക്കിറങ്ങി. ത്രികാല ജപങ്ങളും, സ്വർഗ്ഗസ്ഥനായ പിതാവെയും, നന്മ നിറഞ്ഞ മറിയവും, ത്രിത്വസ്തുതിയും ഗാനരൂപത്തിലാലപിച്ചു കൊണ്ട് നടന്നു. കുട്ടികളെയും കൂട്ടിന് വിളിച്ചു. തിരക്കുള്ള തെരുവിലൂടെ മണിയും കുലുക്കി വരുന്ന പുരോഹിതനെക്കണ്ട് എല്ലാവരും നിന്നു. അദ്ദേഹത്തോടൊപ്പം കുരിശു വരച്ചു. രാവിലെയും വൈകിട്ടും ഇത് പതിവായി. ഇപ്പോൾ മണിയൊച്ച കേൾക്കുമ്പോഴേ എല്ലാവരും കുരിശ് വരയ്ക്കും. കൂടെക്കൂട്ടുന്ന കുട്ടികളുടെ എണ്ണം മുപ്പതും അമ്പതും ഒക്കെ ആകുമ്പോൾ ഫാദർ ഫ്രാൻസിസ് അവരെ അടുത്തുള്ള ദൈവാലയത്തിലേക്ക് നയിക്കും. ഈശോയെക്കുറിച്ചും ഈശോയിലൂടെ മനുഷ്യ വർഗ്ഗത്തിന് കൈവന്ന രക്ഷയെക്കുറിച്ചും പഠിപ്പിക്കും. വിശുദ്ധനോടൊപ്പം തെരുവോരങ്ങളിലെ ദൈവാനുഭവത്തിന്റെ നിമിഷങ്ങൾ.... എത്ര മനോഹരം! അതുകൂടാതെ ഗോവയിലെ ജയിലുകൾ സന്ദർശിച്ച് പാപികളുടെ മാനസാന്തരത്തിനായി പ്രയത്നിച്ചു. കുമ്പസാരം കേൾക്കുന്നതിന് സമയം കണ്ടെത്തി. ആശുപത്രികൾ സന്ദർശിച്ച് മാറാരോഗികളുടെയും പകർച്ചവ്യാധികളുടെയും വാർഡുകളിൽ ശുശ്രൂഷ ചെയ്യാൻ അദ്ദേഹം സമയം കണ്ടെത്തി. ഫാദർ ഫ്രാൻസിസിന്റെ ലാളിത്യം നിറഞ്ഞ ജീവിതവും വിശ്വാസ പ്രചരണ തീക്ഷ്ണതയും സഹജീവികളോടുള്ള സഹാനുഭൂതിയും ഒരു യഥാർത്ഥ ക്രൈസ്തവ സാക്ഷ്യമായി ഗോവയിലെങ്ങും പരിഗണിക്കപ്പെട്ടു. ഇന്ത്യയിൽ തിരസ്കൃതരായി കഴിഞ്ഞവരെ വിശ്വാസജീവിതത്തിലേക്ക് ആകർഷിച്ചു. കൂട്ടുകാരെ, ഇതാണ് നമ്മുടെ ക്രിസ്തീയ ജീവിത ലക്ഷ്യം.

പിന്നീട് അദ്ദേഹം കന്യാകുമാരി മുതൽ നാഗപട്ടണം വരെയുള്ള തീരദേശപ്രദേശത്തെ മുക്കുവരുടെ അടുത്തേക്ക് പോയി. അവിടെ തന്റെ പ്രേഷിതപ്രവർത്തനങ്ങൾ വ്യാപിപ്പിച്ചു. വീണ്ടും തിരിച്ച് ഗോവയിലെത്തി ഒരു വിദ്യാലയം ആരംഭിച്ചു. അതേസമയം ഈശോസഭയുടെ കിഴക്കൻ പ്രദേശത്തെ സുപ്പീരിയർ കൂടിയായിരുന്നു. പിന്നീട് കൊച്ചിയിലെത്തി പ്രേഷിതപ്രവർത്തനം തുടർന്നു. ഒരു കലാലയം സ്ഥാപിച്ചു. കൊച്ചിതീരത്തുകൂടി സഞ്ചരിച്ച് കൊല്ലത്തെത്തിയ ഫാദർ ഫ്രാൻസിസിന് വേണാട്ടുരാജാവായ രാമവർമ്മയിൽ നിന്ന് സുവിശേഷം പ്രസംഗിക്കാനുള്ള അനുവാദം ലഭിച്ചു. അതീവശുഷ്ക്കാന്തിയോടെ ഫാദർ ഫ്രാൻസിസ് കേരളതീരത്ത് സുവിശേഷവേല ആരംഭിച്ചു. കൊല്ലത്ത് ഒരു വിദ്യാലയവും സ്ഥാപിച്ചു. വീണ്ടും കന്യാകുമാരി, തൂത്തുക്കുടി എന്നിവടങ്ങളിൽ സന്ദർശിച്ച് തൂത്തുക്കുടിയിലെത്തി. അതിനിടയിൽ 40 ദിവസങ്ങൾ മൈലാപ്പൂരിൽ വി.തോമ്മാശ്ലീഹായുടെ കബറിടത്തിൽ ഉപവാസവും പ്രാർത്ഥനവും ധ്യാനവുമായി കഴിച്ചുകൂട്ടി. പിന്നീട് സിങ്കപ്പൂരിലെത്തി പ്രവർത്തനമാരംഭിച്ചു. അതിനുശേഷം അദ്ദേഹം ജപ്പാനിലേക്ക് നീങ്ങി. ജപ്പാനിലെ ആഢ്യകുല ജാതന്മാരാണ് ആദ്യം മാമ്മോദീസാ സ്വീകരിച്ചത്. പിന്നീട് ഫാദർ ഫ്രാൻസിസിന്റെ ആഗ്രഹം ചൈനയിലെത്തുക എന്നതായിരുന്നു.

1552 ഏപ്രിൽ 25-ാം തീയതി ഗോവ തുറമുഖത്തണിനിരന്ന ആയിരങ്ങൾ കൈകൾ വീശി ഫാദർ ഫ്രാൻസിസ് സേവ്യറിനും സംഘത്തിനും യാത്രാമംഗളങ്ങൾ നേർന്നു. ചൈനയിലേക്കുള്ള യാത്ര വളരെ ദുർഘടമായിരുന്നു. ചൈനീസ് വൻകരയിലേക്ക് പ്രവേശിക്കാൻ കഴിയാതെ വന്നതിന്റെ മനോവേദനയാലാകാം ഫാദർ ഫ്രാൻസിസ് സേവ്യറിന് കടുത്ത പനി ബാധിച്ചു. എട്ടു ദിവസങ്ങൾ കഴിഞ്ഞപ്പോൾ അദ്ദേഹം ബോധരഹിതനായി. പിന്നെ നാല് ദിവസത്തിന് ശേഷം കണ്ണുകൾ തുറന്നു. ആ ചുണ്ടുകൾ മന്ത്രിച്ചു. ''ദാവീദിന്റെ പുത്രനായ ഈശോ എന്നിൽ കനിയണമേ''. 1552 ഡിസംബർ 3-ാം തീയതി ഫാദർ ഫ്രാൻസിസ് സേവ്യർ തന്റെ ആത്മാവിനെ നാഥന്റെ തൃക്കരങ്ങളിൽ സമർപ്പിച്ചു. 1554 മാർച്ച് 16-ാം തീയതി ഫാദർ ഫ്രാൻസിസ് സേവ്യറിന്റെ അഴുകാത്ത ശരീരം ഗോവയിലെത്തി. വിശുദ്ധന്റെ ശവകുടീരം പ്രശസ്തമായൊരു തീർത്ഥാടന കേന്ദ്രമായി മാറി. ദിനംപ്രതി അനവധി ആളുകൾ അനുഗ്രഹങ്ങൾ തേടി കബറിടത്തിൽ എത്തുകയും തികച്ചും അത്ഭുതകരമായ വിധത്തിൽ ഉദ്ദിഷ്ഠകാര്യങ്ങൾ സാധിക്കുകയും ചെയ്തു. 1621 മാർച്ച് 12 ന് ഫാദർ ഫ്രാൻസിസ് സേവ്യറിനെ ഗ്രിഗറി പതിനാറാമൻ മാർപാപ്പ വിശുദ്ധനായി പ്രഖ്യാപിച്ചു. ലോകത്തിന്റെ നാനാഭാഗത്ത് നിന്നും ആളുകൾ വിശുദ്ധന്റെ ശവകുടീരം സ്ഥിതിചെയ്യുന്ന ഗോവയിലെ ബോംജീസസ് ബസലിക്കായിലേക്കൊഴുകി. സേവ്യർ കൊട്ടാരത്തിലെ രാജകുലജാതന് ചേർന്ന ധാരാളിത്തത്തോടെ വിശുദ്ധ ഫ്രാൻസിസ് സേവ്യർ ഏവർക്കും അനുഗ്രഹങ്ങൾ വാരിക്കോരി കൊടുത്തുകൊണ്ടിരുന്നു.

കാലഘട്ടത്തിന്റെ ഒഴുക്കിനനുസരിച്ച് നീങ്ങാമായിരുന്ന ഫ്രാൻസിസ് ദൈവസ്വരത്തിന് ചെവി കൊടുത്തപ്പോൾ ഒരു വിശുദ്ധന്റെ ഉദയം ആണ് സംഭവിച്ചത്. കാലങ്ങളേറെ കഴിഞ്ഞിട്ടും വിശുദ്ധ ഫ്രാൻസിസ് സേവ്യറിന്റെ പുണ്യജീവിതം ഒളിമങ്ങാതെ പ്രേഷിത തീഷ്ണതയുയർത്തിക്കൊണ്ട് മനുഷ്യഹൃദയങ്ങളിൽ ഇന്നും ജീവിക്കുന്നു. നാം മരിച്ചാലും അനേകരുടെ ഹൃദയങ്ങളിൽ മരിക്കാത്ത ഓർമ്മകളുമായി എന്നും ജീവിക്കാൻ നിങ്ങൾക്കും ആഗ്രഹമില്ലേ? വിശുദ്ധ ഫ്രാൻസിസ് സേവ്യറിനെപ്പോലെ ക്രിസ്തീയജീവിത ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് നമുക്കും വിശുദ്ധന്റെ മാതൃക പിൻതുടരാം. വിശുദ്ധരായി ജീവിക്കാം.........!




# ജീവിതത്തോട് പടപൊരുതുക

ബിനു കണ്ണന്താനം

ലാഘവമേറിയ ജീവിതമാണ് എല്ലാവരും ഇഷ്ട പ്പെടുക. പ്രത്യേകിച്ച് പുതുതലമുറ. ജീവിതം ആയാസരഹിതമാക്കിത്തീർക്കാനുള്ള മാർഗ്ഗം ആരായുന്ന ആധുനിക മനുഷ്യർ കണ്ടെത്താറുള്ള ഉപാധികൾ അവനെ മോഹഭംഗത്തിലെത്തിക്കുവാൻ മാത്രമേ ഉപകരിക്കുന്നുള്ളൂ. ആയാസ രഹിതമായി ജീവിക്കാൻ മോഹിക്കുന്ന പുത്തൻ തലമുറക്കാർ അതിന് സഹായകരമായ നൂതന വ്യവസ്ഥിതി ഉണ്ടാകണമെന്ന് മുറവിളി കൂട്ടുന്നു. പഠിച്ചില്ലെങ്കിലും പരീക്ഷയെഴുതിയില്ലെങ്കിലും ജയിക്കണം. ബിരുദം നേടണം. ഉദ്യോഗം ലഭിക്കണം. ബുദ്ധിമുട്ടാൻ തയ്യാറല്ല. ഇങ്ങനെയുള്ള ഒരു പ്രവണത വളർന്നുകൊണ്ടിരിക്കുമ്പോൾ നിരായാസം ജീവിക്കാൻ ആരും ആഗ്രഹിക്കരുത്. എന്നുപറഞ്ഞാൽ അതിനേക്കാൾ പിന്തിരിപ്പനായ ഒരു ജീവിത തത്വശാസ്ത്രം വേറെ കാണുകയില്ല. അനായാസ ജീവിതം നയിക്കുന്നവർ പ്രതിസന്ധികളിൽ തകർന്ന് തരിപ്പണമാകും.

അമേരിക്കൻ ഐക്യനാടുകളുടെ കിഴക്കേ തീരത്തുള്ള മെയിൻ എന്ന പ്രദേശത്തുള്ള ഒരു ഉൾക്കടലിൽ കാണാറുള്ള കടൽപ്പാത്തയുടെ കഥയാണിത്. കടുംതൂക്കായ പാറക്കെട്ടുകളുള്ള ആ പ്രദേശത്ത് അതീവ സൗന്ദര്യമുള്ള ഒരു പക്ഷി പ്രകൃതിയോടു മല്ലിട്ടു ജീവിക്കുകയും അതിന്റെ പിൻതലമുറക്കാരെ അങ്ങനെതന്നെ ജീവിക്കാൻ പഠിപ്പിക്കുകയും ചെയ്യുന്നു. പ്രകൃതിയുടെ പ്രതികൂല ശക്തികളെ അതിജീവിക്കാനും വളരെ ബുദ്ധിമുട്ടി ഇരതേടാനുള്ള പരിശീലനം ചെറുപ്പത്തിലേ കിട്ടുന്നതുകൊണ്ട് എപ്പോഴും നല്ല ചുറുചുറുക്കോടെ മാത്രമേ ഈ പക്ഷിയെ കാണാൻ കഴിയൂ.

മഞ്ഞുകാലത്ത് ഈ കടൽപാത്ത ഭക്ഷണം തേടി ഫ്ളോറിഡയിലേയ്ക്ക് പോകുക പതിവാണ്. ഒരു മഞ്ഞുകാലത്ത് ഈ പക്ഷികൾ തെക്കോട്ട് പറന്നപ്പോൾ ഉഗ്രമായ കൊടുംകാറ്റുണ്ടായി. അതിന്റെ ഫലമായി അവയ്ക്ക് കൊൻച് എന്ന ദ്വീപിലേയ്ക്ക് പോകേണ്ടിവന്നു. വടക്കുനിന്നും വന്ന ആ പക്ഷികളെ അവിടുത്തേ പക്ഷികൾ സന്തോഷപൂർവ്വം സ്വാഗതം ചെയ്തു. എന്നാൽ അവ ഇരതേടാൻ പോകാതെ അലസമായി ഇരിക്കുന്നതു കണ്ടപ്പോൾ വടക്കുനിന്നുവന്ന അതിഥികൾക്ക് അത്ഭുതം തോന്നി. അല്പം കഴിഞ്ഞപ്പോൾ മീൻപിടുത്ത കപ്പൽ അടുത്തുവരുന്നതുകണ്ടു. ഉടനെ ആ ദ്വീപിലെ കടൽപാത്തകൾ അതിഥികളെ ക്ഷണിച്ചുകൊണ്ട് ആ കപ്പലുകളുടെ അടുത്തേയ്ക്ക് പറന്നു. മീൻപിടുത്തക്കാർ വലിച്ചെറിയുന്ന മീനിന്റെ അവശിഷ്ടങ്ങളും അവർ ഉപേക്ഷിക്കുന്ന ചെറുമത്സ്യങ്ങളും ആ പക്ഷികൾ കൊക്കിനുള്ളിലാക്കി. നല്ല കുശാലായ ഭക്ഷണം. ഒരു ബുദ്ധിമുട്ടുമില്ല. വടക്കുനിന്നുവന്ന പക്ഷികൾക്കും സന്തോഷമായി. അവ അദ്ധ്വാനിക്കാതെ ഇഷ്ടംപോലെ തിന്നുകനത്തു. അവരുടെ കുഞ്ഞുങ്ങൾക്ക് നിരായാസം ഭക്ഷണം കിട്ടി വന്നതുകൊണ്ട് വെള്ളത്തിൽ മുങ്ങി മീനിനെ പിടിക്കേണ്ട ആവശ്യമില്ലായിരുന്നു. അതുകൊണ്ട് അതിനുള്ള കൗശലം വശമാക്കാൻ അവയ്ക്ക് കഴിഞ്ഞില്ല.

കുറേനാൾ കഴിഞ്ഞപ്പോൾ മീൻപിടുത്തക്കാർ കൂടുതൽ മീൻ കിട്ടുന്ന സ്ഥലത്തേക്ക് പോയപ്പോഴാണ് കാര്യം കുഴപ്പത്തിലായത്. ഇനിയും വെറുതേയിരുന്നാൽ പട്ടിണികിടക്കേണ്ടി വരുമെന്നായി. പക്ഷേ അവരുടെ കുഞ്ഞുങ്ങൾക്ക് ഇരപിടിക്കാൻ അറിഞ്ഞുകൂടായിരുന്നു. അവ വിശന്നുവലഞ്ഞ് ചത്തടിഞ്ഞു. വളർന്നുവരുന്ന തലമുറയ്ക്ക് ബുദ്ധിമുട്ടിയും അദ്ധ്വാനിച്ചും ജീവിക്കാനുള്ള പരിശീലനം നൽകിയില്ല എങ്കിൽ അവർക്കും ഈ പക്ഷികളുടെ അനുഭവം ആയിരിക്കും.







# കത്തോലിക്കാസഭ വിമർശനങ്ങളെ താണ്ടി....

ടൈററസ് ഡിക്രൂസ



ക്രിസ്തു സഭയെ സ്ഥാപിച്ചെന്നും അത് എന്നും നിലനിൽക്കുമെന്നും നാം ഉറച്ച് വിശ്വസിക്കുന്നു. പാറമേൽ ഞാനെന്റെ സഭയെ പണിയും. കാലാകാലങ്ങളിൽ ഉണ്ടാകുന്ന ഭീഷണികളെ അത് അതിജീവിക്കുമെന്ന് ക്രിസ്തു വാഗ്ദാനം ചെയ്തിട്ടുണ്ട്. ബലി അർപ്പിക്കുന്നതിന് മുൻപ് തന്നിൽ വിശ്വസിക്കുന്നവർ ഒരു കൂട്ടായ്മയായിരിക്കാനും അവരെല്ലാവരും നിത്യജീവിതത്തിന് യോഗ്യരായിത്തീരാനും സജീവമായ ഒരു നേതൃത്വവും കൊടുത്ത് സഭയെ ചുമതലപ്പെടുത്തി. നൂറ്റാണ്ടുകളിലൂടെ സഭ കടന്നുപൊയ്ക്കൊണ്ടിരുന്നപ്പോൾ പല വിമർശനങ്ങളും സഭയുടെ നേരെ ഉണ്ടായി. കാലാനുസരണം സഭ പരിവർത്തനങ്ങൾക്ക് വിധേയമാകുന്നില്ലെന്ന് പറയപ്പെട്ടിരുന്നു. വിമർശനങ്ങളെ സഹിഷ്ണുതയോടെ കണ്ടിരുന്നില്ലെന്നും പറയപ്പെടുന്നു. സഭാനേതൃത്വം ഭൗതീക പ്രതാപങ്ങൾ നേടിയെടുക്കാൻ രാജ്യഭരണാധിപന്മാരുമായി മത്സരിക്കുകയോ രമ്യതയിൽ പ്രവർത്തിക്കുകയോ ചെയ്തിരുന്നതായും വായിച്ചിട്ടുണ്ട്.

കിസ്തു ഭൗതികജീവിതം നയിച്ചിരുന്നപ്പോൾ എപ്പോഴും താഴെഅറ്റത്തുള്ളവരുടെ കൂടെ ആയിരുന്നു. പാവപ്പെട്ട വിധവയുടെ ചില്ലിക്കാശിന് വില കല്പിച്ചു, മാറത്തടിച്ച് കരഞ്ഞുകൊണ്ട് ദൈവാലയത്തിന്റെ കോണിൽനിന്നു പ്രാർത്ഥിച്ചവന്റെ പ്രാർത്ഥനയെ പ്രമാണിമാരുടേതിനെക്കാൾ മഹത്തരമെന്ന് വിശേഷിപ്പിച്ചു, പാപിനിയായ സ്ത്രീയെ ആശ്വസിപ്പിച്ച് മേലിൽ പാപം ചെയ്യരുതെന്ന് ഉപദേശിച്ച് വിട്ടയച്ചു, രോഗികൾക്ക് സൗഖ്യം നൽകി, അംഗഹീനർക്കും അശരണർക്കും സഹായിയായി. ഞാൻ വന്നിരിക്കുന്നത് പാപികളെ അന്വേഷിച്ചാണ് നീതിമാന്മാരെ അന്വേഷിച്ചല്ല. രോഗികൾക്കാണ് വൈദ്യനെക്കൊണ്ടാവശ്യം എന്ന് ആവർത്തിച്ച് പറയുകവഴി യേശു തമ്പുരാൻ പറഞ്ഞത് അശരണരെയും രോഗികളെയും ഹൃദയവ്യഥ അനുഭവിക്കുന്നവരെയും ഒക്കെ സമഭാവനയോടെ കാണാൻ സമൂഹം സന്മനസു കാട്ടണമെന്നാണ്. സഭ ആചാരനുഷ്ഠാനങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ജീർണ്ണഭാവം പ്രകടിപ്പിക്കാൻ എപ്പോഴെല്ലാം തുടങ്ങിയോ അപ്പോഴെല്ലാം തിരുത്തൽ ശക്തിയും തമ്പുരാൻ തന്നിട്ടുണ്ട്.

16-ാം നൂറ്റാണ്ടിലാണ് ശക്തമായ എതിർപ്പ് സഭ നേരിട്ടത്. അതിന് കാരണം യൂറോപ്പിലാകമാനം സാധാരണക്കാരുടെ ഇടയിലുണ്ടായിരുന്ന അസംതൃപ്തി ആയിരുന്നു. അടിമപ്പണികൾ അവസാനിപ്പിക്കുക, മത്സ്യബന്ധനത്തിനും വേട്ടയാടലിനും സ്വാതന്ത്ര്യം കൊടുക്കുക മുതലായ ലളിതവും ന്യായവുമായ അവകാശങ്ങളായിരുന്നു സമൂഹത്തിന്റെ അടിത്തട്ടിൽ ഉണ്ടായിരുന്നവർ ഉയർത്തിയത്. ചുരുക്കിപ്പറഞ്ഞാൽ ദാരിദ്ര്യത്തിൽ നിന്നും അൽപ്പമൊരു ആശ്വാസമായിരുന്നു അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവനും ആവശ്യപ്പെട്ടത്. ഈ ആവശ്യങ്ങൾക്ക് നേരെ കത്തോലിക്കാസഭ എതിർപ്പു പ്രകടിപ്പിച്ചതായി ചരിത്രഭാഗങ്ങളിൽ ഒന്നും വായിച്ചിട്ടില്ല. രാജ്യങ്ങളുടെ ഭരണാധികാരികൾ ദരിദ്രവിഭാഗങ്ങളെ അവഗണിച്ചിരുന്നുവെന്ന് ചരിത്രം പറയുന്നുണ്ട്. യൂറോപ്പിലെങ്ങും നടമാടിയിരുന്ന സാമൂഹിക സാമ്പത്തിക പശ്ചാത്തലത്തെ സഭയ്ക്കെതിരെ തിരിച്ചുവിടാൻ അവശത അനുഭവിച്ചിരുന്നവരെ സംഘടിപ്പിച്ച് ശ്രമിച്ചത് ഭരണാധികാരികളും സ്വാർത്ഥമതികളും ആയിരുന്നുവെന്ന് തെളിഞ്ഞു. അവരുടെ കുത്സിതപ്രവർത്തികൾ വിജയം കണ്ടതോടെ സഭ ആകെ തകർന്നടിയുമെന്ന് കരുതിയവർക്ക് തെറ്റുപറ്റി. സഭ പൂർവ്വാധികം പ്രശോഭിതയായി. ഈ വിമർശനങ്ങളും കടന്നാക്രമങ്ങളും സഭയ്ക്കുള്ളിൽ നിന്നും ഒരു നവീകരണത്തിന് പ്രേരണയായി. അടിസ്ഥാനപരമായ കാര്യങ്ങളിൽ സഭയുടെ നിലപാട് എന്നും ശക്തവും സ്ഥിരവുമായിരുന്നു. അതിന്റെ കാരണം മറ്റൊന്നും അല്ല, സ്ഥാപകന്റെ ആത്മാവാണ് സഭയെ ഭരിക്കുന്നത് എന്നുള്ളതാണ്. സഭയ്ക്ക് ഒരിക്കലും ആർഭാടത്തിലേക്കും ദിഷ്ടതയിലേക്കും വഴുതി വീഴാൻ കഴിയില്ല. സഭയുടെമേൽ ആരോപിക്കുന്ന രണ്ട് കുറ്റങ്ങൾ ഇവയാണ്. അഥവാ അങ്ങനെയൊരു ചായ്വ്

ഉണ്ടായാൽ നിരുപാധികം തിരുത്തുകയും ചെയ്യുമെന്ന് മാർപാപ്പാമാർ തന്നെ തങ്ങളുടെ ജീവിത മാതൃകകളിൽക്കൂടി സഭാമക്കൾക്കും മറ്റുള്ളവർക്കും ഉറപ്പ് നൽകുന്നു.

ഭാരതത്തിന്റെ പ്രഥമ പ്രധാനമന്ത്രിയായിരുന്ന പണ്ഡിറ്റ് ജവഹർലാൽ നെഹ്റു നിഷ്പക്ഷമായി സഭ നേരിട്ട പ്രതിസന്ധിയെക്കുറിച്ച് *"ഗ്ലിംസസ് ഓഫ് വേൾഡ്"* ഹിസ്റ്ററിയിൽ പറയുന്നുണ്ട്. അദ്ദേഹത്തിന് കത്തോലിക്കാസഭയെ സഹായിക്കേണ്ട ആവശ്യമില്ല. ചരിത്രത്തെ തെറ്റ് കൂടാതെ അവതരിപ്പിക്കുക മാത്രമാണ് അദ്ദേഹം ചെയ്തത്. 16-ാം നൂറ്റാണ്ടിലാരംഭിച്ച മതനവോത്ഥാനത്തെ റിഫോർമേഷൻ എന്ന് വിളിക്കുന്നു. കത്തോലിക്കാസഭയ്ക്കെതിരെ സമൂഹത്തിന്റെ അടിത്തട്ടിലുള്ളവരെയും ഭരണാധികാരികളെയും തിരിക്കാൻ ലൂതറിനും കാൽവിനും പ്യൂരിറ്റനിസത്തിനും കഴിഞ്ഞില്ലെങ്കിലും സഭ ദുർമേദസ്സുകൾ ഇല്ലാതാക്കി നവീകരിക്കപ്പെടാൻ അത് കാരണമായതായി നെഹ്റു പറയുന്നു. സഭയ്ക്കെതിരെ പ്രവർത്തിച്ചവർ പുരോഗമനാശയക്കാരല്ലായിരുന്നുവെന്ന് നെഹ്റു വെളിപ്പെടുത്തുന്നു. എന്നാൽ യഥാർത്ഥത്തിൽ അവശവിഭാഗങ്ങൾക്കെതിരായിരുന്നു ലൂതർ എന്ന് നെഹ്റു പറയുന്നുണ്ട്. മാർട്ടിൻ ലൂതറായിരുന്നു പ്രൊട്ടസ്റ്റന്റനിസം എന്നറിയപ്പെടുന്ന പ്രസ്ഥാനത്തിലൂടെ സഭയെ കടന്നാക്രമിച്ചത്. ഇതിനെ മത നവീകരണ പ്രസ്ഥാനം അഥവാ റിഫർമേഷനായി വിശേഷിപ്പിച്ചിട്ടുണ്ട്. രാജാക്കന്മാർ പോപ്പിനെ എതിർത്ത് ലൂതറിനെ സഹായിച്ചത് അവരുടെ അധികാരവകാശങ്ങൾ സംരക്ഷിക്കാനും സ്വാർത്ഥതക്കും വേണ്ടി ആയിരുന്നു. ഇംഗ്ലണ്ടിൽ ഹെൻറി 8-ാമൻ പോപ്പിനെതിരായി. സഭയുടെയും ആശ്രമങ്ങളുടെയും സ്വത്ത് കണ്ടുകെട്ടി. ഭാര്യയെ ഉപേക്ഷിച്ച് മറ്റൊരു സ്ത്രീയെ വിവാഹം ചെയ്യുന്നത് സഭ എതിർത്തതാണ് ഹെൻറി 8-ാമനെ പ്രൊട്ടസ്റ്റന്റാക്കിയത്. തികച്ചും വ്യക്തിപരമായ കാരണം. രാജാവിനെ സംരക്ഷിക്കാൻ സഭ തയ്യാറല്ലായിരുന്നു. ആദർശപരമായ കാര്യത്തിൽ സഭ വിട്ടുവീഴ്ചക്ക് തയ്യാറല്ലായിരുന്നു.

ചെറിയ കർഷകർ സംഘടിച്ച് സമരം ചെയ്തപ്പോൾ ഭരണാധിപന്മാർ അതിനെ അമർച്ച ചെയ്യാൻ തുടങ്ങി. ഈ സാഹചര്യത്തിൽ ലൂതറിന്റെ നിലപാട് എന്തായിരുന്നു? അവരെ ലൂതർ പുന്തുണച്ചുവോ? ലൂതർ ആ അവസരത്തിൽ പറഞ്ഞത് സമൂഹത്തിൽ അസമത്വം ആവശ്യമാണ് എന്നാണ്. ചിലരൊക്കെ അടിമകളും മറ്റുള്ളവർ ഭരിക്കുന്നവരും വേറെ ചിലർ ഭരണീയരും ആവണം. സമത്വം ഒരിക്കലും പാടില്ല. എതിർക്കുന്നവരെ ഇല്ലാതാക്കണം എന്നും ലൂതർ അഭിപ്രായപ്പെട്ടതായി നെഹ്റു എഴുതുന്നു. പേപ്പട്ടിയെ നശിപ്പിക്കുന്നതുപോലെ എതിർക്കുന്നവനെ നശിപ്പിച്ചില്ലെങ്കിൽ അത് നിങ്ങളുടെ മേൽ ചാടിവീണ് നിങ്ങളെ നശിപ്പിക്കും. നെഹ്റു ഈ അഭിപ്രായത്തെ പരിഹസിക്കുന്നു. ഒരു മത നേതാവിന്റെ വാക്കുകൾ എന്നതുകൊണ്ട് വിചിത്രമായി അതിനെ കാണുന്നു.

കത്തോലിക്കാസഭയിൽ ഫ്രാൻസിസ്കൻ ഡൊമനിക്കൻ വൈദിക വിഭാഗങ്ങളായിരുന്നു ഉണ്ടായിരുന്നത്. മാർട്ടിൻ ലൂതർ സഭയ്ക്കെതിരെ ആഞ്ഞടിച്ചപ്പോൾ സഭയെ ഉള്ളിൽ നിന്നും നവീകരിക്കണമെന്ന ഉദ്ദേശത്തോടെ ലയോളയിലെ ഇഗ്നീഷ്യസ് ഈശോ സഭ സ്ഥാപിച്ചു. സഭയ്ക്കു വേണ്ടി കഴിവും പ്രാപ്തിയുമുള്ള ആളുകളെ സംഘടിപ്പിച്ച് ചിട്ടയായി പരിശീലിപ്പിച്ച് സഭ നേരിടുന്ന വെല്ലുവിളികളെ ആശയപരമായിട്ടും ബൗദ്ധികമായും നേരിടുകയായിരുന്നു ഈശോസഭാ വൈദികരുടെ ലക്ഷ്യം. വിദൂരങ്ങളിൽ പോയി പ്രവർത്തിക്കുവാനും സഭയുടെ അന്തസ്സ് എടുത്തുകാട്ടാനും ജെസ്യൂട്ട്സിന് കഴിഞ്ഞു. ആന്തരികമായ ശുദ്ധീകരണ പ്രക്രിയവഴി പ്രൊട്ടസ്റ്റന്റനിസത്തെ തോൽപ്പിക്കാനും കഴിഞ്ഞു. ജെസ്യൂട്ട്സിന്റെ പ്രവർത്തനങ്ങളെ നെഹ്റു അനുമോദിക്കുകതന്നെ ചെയ്തു.

കാൽവനിസവും അസഹിഷ്ണുതയുടെ പര്യായമായിരുന്നു. മതനിന്ദ നടത്തിയാൽ ആ വ്യക്തിയെ ചുട്ടുകളയണമെന്നായിരുന്നു കാൽവിന്റെ അഭിപ്രായം. വിശ്വാസിയും കഠിനമായ ഭക്താഭ്യാസങ്ങൾ നടത്തണം. കാൽവിന്റെ ചിന്ത കച്ചവടപ്രോത്സാഹനം ആയിരുന്നു. ലാഭേച്ഛ പ്രോത്സാഹിപ്പിക്കുക വഴി മനസ്സാക്ഷി ഇല്ലാത്ത അവസ്ഥ സമൂഹത്തിൽ സജീവമായി. കാൽവിന്റെ തത്വചിന്തയിലും സമത്വം എന്ന ആശയം ഇല്ലായിരുന്നു.

പ്രൊട്ടസ്റ്റന്റനിസം സഭയ്ക്കെതിരായിരുന്നു. യേശുവിന്റെ പ്രബോധനങ്ങൾക്ക് ഘടകവിരുദ്ധമായ പ്രവർത്തനങ്ങളും ആശയങ്ങളും ആയിരുന്നു. എന്നാൽ ജർമ്മനിയിൽ ഏകാധിപതിയായി വാണ നാസി നേതാവ് ഹിറ്റ്ലർ ദൈവനിഷേധി ആയിരുന്നു. രണ്ടാം ക്രിസ്തുവെന്ന് സ്വയം വിശേഷിപ്പിച്ച അദ്ദേഹം കൂടുതൽ ശക്തനായിരുന്നുവെന്നും പറഞ്ഞുവച്ചു. യാഥാർത്ഥ്യത്തെ കണ്ണുമടച്ച് നിഷേധിക്കാനോ ഇരുട്ടുകൊണ്ട് ഓട്ട അടക്കാനോ കഴിയില്ല. വിമർശിക്കപ്പെട്ട സഭ ക്രിയാത്മകമായിട്ടായിരുന്നു വിമർശനങ്ങളെ നേരിട്ടത്.

യേശുവിന്റെ പ്രിയപ്പെട്ടവരും സഭയുടെ അംഗങ്ങളുമായിരിക്കുന്നത് മഹാഭാഗ്യം ആണ്. മറ്റുള്ളവരെ സ്നേഹിക്കാനും സേവിക്കാനും യേശു പഠിപ്പിച്ചതുപോലെ ആഴത്തിൽ ആരും പഠിപ്പിച്ചിട്ടില്ല. തെറ്റായ പഠിപ്പിക്കലുകൾക്കും പ്രസംഗങ്ങൾക്കും വിധേയരാവാതിരിക്കാൻ വേണ്ടി പാമ്പുകളെപ്പോലെ ബുദ്ധിയുള്ളവരും പ്രാവിനെപ്പോലെ വിശുദ്ധിയുള്ളവരുമാകാൻ ശ്രദ്ധിച്ചേ മതിയാകൂ.





കവിത

# ഭവനം

വെള്ളൂർക്കോണം ഷാഫി

കർത്താവ് പണിയുന്ന ഭവനത്തിലല്ലോ
കന്മഷമെന്യേ ചിരിക്കുവാനാകൂ.....
കർത്താവ് പണിയുന്ന ഭവനത്തിലല്ലോ
കരുതലിൻ ത്യാഗം രുചിക്കുവാനാകൂ.....
വിണ്ണിലെ താരകൾ മണ്ണിലിറങ്ങുന്ന
വാനവും ഭൂമിയുമൊന്നായി മാറുന്ന
മാനവരാശിതൻ മാതൃകാഭവനമായ്
മേവുന്നു നസ്രത്തിൽ തച്ചന്റെ ഗേഹം
എത്രനാൾ എത്രനാൾ കാത്തിരുന്നിട്ടാണ്
എത്ര പ്രവചനം പൂർത്തിയായിട്ടാണ്
എത്രപേർ കാണാൻ കൊതിച്ചിരുന്നിട്ടാണ്
ഇത്ര ചെറുതായി വന്നിതീയീശ്വരൻ.....
നക്ഷത്രവീഥികൾ, വാളിൻ മുരൾച്ചകൾ
ശുദ്ധീകരണങ്ങൾ, അഭയാർത്ഥിജീവിതം
തിരികെയൊരു സുസ്ഥിര ഭവനത്തിലെത്തുമ്പോൾ
വീണ്ടും തളിർക്കുന്നു ജീവിതാഭ്യസനം
അരമായ ഭാഷതൻ ആദ്യാക്ഷരങ്ങൾ
'ഷേമാ'യിലാമഗ്നമാം സിനഗോഗുകൾ
അമ്മതൻ വാത്സല്യ സാന്ത്വന സ്പർശങ്ങൾ
വളർത്തുപിതാവിന്റെ ശിക്ഷണരീതികൾ
അജ്ഞാത ജീവിത കാലത്തൊരത്താണി
യായതോ സദ്‌വൃത്ത സമ്പന്ന ഭവനം!
ഗ്രീക്കിന്റെ ശൈലികൾ, എബ്രായഭാഷതൻ-
ശീലുകൾ, ഗലീലേയ മൊഴിവഴക്കങ്ങൾ
മരപ്പണിശാലയിലൊഴുകും വിയർപ്പിന്റെ
ദാഹമകറ്റുന്ന മുന്തിരിത്തോട്ടങ്ങൾ
ഫരിസേയർ, സദുക്കായർ, യഹൂദനിയമങ്ങൾ
പാലസ്തീനിയായിലെ രാഷ്ട്രീയ ഭൂമിക.....
ഒക്കെയും ഈ ഭവന ജീവിതത്തിൽ നിന്ന്
സ്വാംശീകരിച്ചതാവാം ലോകരക്ഷതൻ!
ഭവനമൊരഭയമാണാശ്വാസ തീരമാ-
ണറിവിന്റെ ശൈശവക്കൂടാണ്;
സ്നേഹം ചലിപ്പിക്കും തൊട്ടിലാണീ-
ലോകജീവിതത്തിൻ പാഠശാലയാണ്.....
ഭവനമില്ലാത്തവർ മാത്രമതിൻ വില-
നിസ്സഹായരായി തിരിച്ചറിഞ്ഞീടുന്നു.....

RNI Licence No. 5675/1960
Registered-Postal Reg. No. KL/TV(N)284/2012-14
Date of Publication 27th of every month
Posting Date 28, 29 of every month
Christavakahalam Monthly December 2014
Annual Subscription Rs. 150/-
Single Copy Rs. 15/-



വായിക്കുക വരിക്കാരാകുക പ്രചരിപ്പിക്കുക

# ക്രൈസ്തവ കാഹളം

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com